എന്ന് തുടർന്ന് സംസാരിക്കുന്നു" എന്റെ നെഞ്ചിന്റെ ഈ തേങ്ങൽ നീ കേൾക്കുന്നില്ലേ? എന്റെ മാനസികാവസ്ഥ നിങ്ങൾ അറിയുന്നില്ലേ? എന്താണ് ചെയ്യേണ്ടത് ?

"പ്രണയത്തിനായി ദുഖിക്കുന്നു - ഇല്ലെങ്കിൽ
മരണത്തിനായി കാത്തിരിക്കുന്നു" 5

എന്നു പറയുന്നു. കുയിലിന്റെ പ്രേമകഥ കേട്ട് കേട്ട് കവിയ്ക്ക് അതിയായ സന്തോഷമുണ്ടായി. ആ കുഞ്ഞു കുയിലിനോട് വല്ലാത്ത സ്നേഹം തോന്നി. അദ്ദേഹത്തിന്റെ മനസ്സിലും ജീവനിലും ആ കുയിലിന്റെ വാക്കുകൾ ആഴത്തിൽ പതിഞ്ഞു.

"പ്രണയമേ, പ്രണയത്തിന് പ്രണയം കിട്ടിയില്ലെങ്കിൽ, മരണമേ മരണം" എന്ന പല്ലവി കവിയുടെ അന്തരംഗവീണയിൽ മീട്ടാൻ തുടങ്ങി. മനസ്സു മൂകമായി സ്തംഭിച്ചു നിന്നുപോയി. ഈ സന്ദർഭത്തിൽ കാട്ടിൽ മറഞ്ഞിരുന്ന എല്ലാ പറവകളും ചോലയിലെ ചില്ലകളിലേക്ക് പറന്നിറങ്ങി വന്നു ചിലയ്ക്കാൻ തുടങ്ങി. നീലകുയിൽ തല മേലേക്കുയർത്തി കഥ പറയാൻ തുടങ്ങി.

ഭൂമിയിൽ പ്രണയത്തിന്റെ പാത കല്ലും മുള്ളും നിറഞ്ഞതാണെന്ന് മുതിർന്നവർ പറഞ്ഞുകേട്ടിട്ടുണ്ട്. ഞാൻ ദുഃഖസാഗരത്തിൽ തേലാടുന്ന അവസ്ഥയിലും, സംഗീതം ജലധാരയായി വന്നുനിൽക്കുന്ന, നിങ്ങളു-മായിട്ട് പങ്കിട്ടപ്പോൾ എന്റെ ശോകാഗ്നിക്കുണ്ടായ ശമനത്തിന്, സമാധാനത്തിന് തടസ്സമുണ്ടാക്കാനെന്നപോലെ എങ്ങോ പോയ് മറഞ്ഞ പക്ഷികളെല്ലാം തിരിച്ചു വന്നില്ലേ? അടുത്ത നാലാം നാളിൽ നീയിവി-ടേയ്ക്ക് വരണേ ഇതുമാത്രം ദയവുചെയ്ത് നീ മറക്കല്ലേ "എന്റെ നേത്രങ്ങൾക്ക് ജീവജ്യോതിയായി വന്ന നീ എന്റെ ചിന്തകളെയെല്ലാം പേറിക്കൊണ്ട് പോകുന്നിതാ.... നീ വീണ്ടും വരുമെന്ന വിശ്വാസത്തോടെ ഞാനിവിടെ ജീവനോടെയുണ്ടാകും. ഈ നാല് ദിവസങ്ങൾ ഞാൻ പത്തു യുഗങ്ങൾ പോലെ കഴിച്ചുകൂട്ടും. പോയിട്ട് വന്നാലും എന്ന് നിരാശയോടെ മൊഴിഞ്ഞു കൊണ്ട് അതിയായ ദുഃഖത്തോടെ കവിയെ യാത്രയാക്കുന്നു. 6

പ്രേമജീവിതത്തിൽ പ്രേമികൾ രഹസ്യമായി സന്ധിക്കുന്ന സ്ഥല-ത്തിന് "സങ്കേതസ്ഥലം" എന്ന് വിളിക്കപ്പെടുന്നു. ഇതിനെ 'പകൽസങ്കേതം' എന്നും 'രാത്രിസങ്കേതം' എന്നും രണ്ടുതരത്തിൽ തരംതിരിച്ചിട്ടുണ്ട്.

കബളിപ്പിച്ച് കാമകേളിയിലെല്ലാം കവർന്നെടുത്ത ശേഷം വീണ്ടും പുനർമിലനം നടക്കുന്നിടത്ത്, കാമുകി തന്നെ വിരൽ ചൂണ്ടി കാണിക്കുന്ന ഒരു പ്രത്യേക രീതിയുണ്ട്. ഇണ ചേരുന്നതിനായി കാമുകി തന്നെ ഏകാന്തമായ സ്ഥലങ്ങളിൽ ഇടം കണ്ടുവയ്ക്കുന്നത് നല്ലതാണെന്ന് തൊലകാപിയർ അഭിപ്രായപ്പെട്ടിട്ടുണ്ട്. 7

'നൂർപ്പാവൽ' എന്ന കൃതിയിൽ നിന്നും ഇതറിയാൻ കഴിയും. ഇതിന് ഉത്തരം പറഞ്ഞ 'ഇളംപൂർണൻ' നായകൻ / കാമുകൻ സ്വാഭാവിക ലൈംഗികബന്ധത്തിനുശേഷം എല്ലാം മറന്നിടുന്നു. അതേപോലെതന്നെ

കാമുകിയും എല്ലാം മറന്നിടുന്നു. താൻ കാണിച്ചുകൊടുത്ത "സങ്കേത-സ്ഥലവും" എന്ന് വ്യക്തപെടുത്തുന്നു. കുയിൽപാട്ടിൽ, കുയിൽ കവിയോട്, നാലാംനാൾ അതേ ചോലയിൽ വീണ്ടും കൂടി ചേരണമെന്ന് അപേക്ഷിക്കുന്ന ഭാഗത്തിൽ ഇത് കാണാൻ കഴിയും.

കള്ളത്തരത്തിൽ മാത്രം ഇണ ചേരുന്ന (ലൈംഗിക ബന്ധത്തിൽ ഏർപ്പെടുന്ന) ഒരു രീതിയുണ്ട്. കാമദാഹം കാരണം ഇരുവരും പരസ്പരം ഒന്നായി കഴിഞ്ഞാലും മറ്റുള്ളവർ ഇങ്ങനെയുള്ള ബന്ധങ്ങളെക്കുറി-ച്ചറിയുന്നതിന് ദീർഘകാലം വേണ്ടിയിരിക്കുന്നു. ഇത് പ്രാവർത്തിക-മാകുന്നത് ഇല്ലാതാക്കുന്നതിന് ഇതൊരു മാർഗ്ഗമായിട്ടു കാണുന്നു. അതല്ലാതെ ഇത് ഒരു വ്യക്തിയെ കുറ്റബോധം അനുഭവിക്കാൻ അനുവ-ദിക്കുന്നല്ല. ഇതിനെ ദിവ്യമായ ഇണചേരൽ എന്ന് ചുരുക്കിപ്പറയാം. പറയാവുന്നതെല്ലാം പറയാൻ കഴിയും. ഞായറാഴ്ചകളിൽ നടക്കുന്ന ഇണചേരലിന്റെ അർത്ഥത്തെക്കുറിച്ച് കള്ള പ്രൊഫസർമാരുടെ വിശദീകരണം ഇതിനുള്ള ഉദാഹരണമായി ഉൾക്കൊള്ളിച്ചിരിക്കുന്നു. കുയിൽപാട്ടിൽ കുയിലിന് കവിയുമായിട്ടുള്ളത് ആന്തരികലൈംഗികത എന്ന് സങ്കൽപ്പിക്കാൻ കഴിയും. 8

പ്രണയ വികാരങ്ങളുള്ള കാമുകനെ ആന്തരിക സാഹിത്യങ്ങളിൽ വിവരിച്ച് കാണിച്ചിട്ടുണ്ട്. തിരുക്കുറൾ ഈ അവസ്ഥയെ "തങ്കയണ കുറുന്തൻ" എന്ന അധ്യായത്തിൽ വ്യക്തമായി വെളിപ്പെടുത്തിയിട്ടുണ്ട്. ഇതിനെ ഒരു തോട്ടത്തിൽ കളിച്ചുകൊണ്ടിരുന്ന ഒരു കൂട്ടം തോഴിമാർ അവിടുന്നു മാറിപോയ, അതേ സന്ദർഭത്തിൽ തനിയേ വേട്ടയാടി കൊണ്ടുവന്ന നായകൻ, കൂട്ടുകാരെ പിരിഞ്ഞ് അവിടെ തനിയെ നിന്നിരുന്ന നായകി, തലയുയർത്തി നോക്കുമ്പോൾ കാണുന്നത് ആ നായകനെ, അവർ പരസ്പരം നോക്കി, വർണ്ണിയ്ക്കാൻ വാക്കുകളില്ലാതെ നിൽക്കുന്നു എന്ന് പരിമേലഴകൻ വിവരിക്കുന്നു. 'വള്ളുവപെരുന്തുകൈ' എന്ന പുസ്തകത്തിൽ, "താന്തണക്ക് താനൈ കൊണ്ടുവന്നതു-ടൈത്തു" താൻ തന്നത്താൻ വരുത്തുന്ന വികാരങ്ങളെ കാണുന്നവർക്കും അതിന്റെ പ്രതിഫലമുണ്ടായത് പോലെയും ലക്ഷണങ്ങൾ ഉണ്ടാകുന്നു എന്ന് പ്രകടിപ്പിക്കുന്നു. ഈ "സ്ഥിതിയം തൊല്കാപ്പിയരും" ഒരുവശത്ത് അന്തരംഗത്തിൽ മനസ്സിൽ നിരന്തരമായിട്ട് ഓർമ്മിയ്ക്കൽ, മറക്കൽ, ചിത്തംഭ്രമിക്കൽ എന്ന് പദാവലികൾ വ്യക്തപ്പെടുത്തുന്നു. പക്ഷേ, ആഖ്യാതാവ് ഇളംകർണ്ണൻ "ഇതിൽ നായകനും, നായകി മാത്രം പൊരുത്തപ്പെടും" എന്ന് വെളിപ്പെടുത്തുന്നു. കുയിലിന്റെ മധുരനാദം കേട്ട് കവിയ്ക്ക് താൻ കണ്ട കാഴ്ച സ്വപ്നമോ യാഥാർത്ഥ്യമോ എന്ന് തിരിച്ചറിയാൻ കഴിഞ്ഞില്ല. കവിയുടെ ചിന്താശക്തി പോലും ചോർന്നുപോയത് പോലെയായി. ഇരുപത് പ്രേതങ്ങൾ ഒരുമിച്ച് അഭിമുഖീകരിക്കുന്നത് പോലെ കണ്ണും മുഖവും വിളറി വിയർത്തിരിക്കുന്നു. കാമദേവന്റെ അമ്പടയാളങ്ങൾ അകത്തേയ്ക്ക് ചൂഴ്ന്നിറങ്ങിയിരിക്കുന്നു. പ്രേമത്തിന്റെ മോഹാലസ്യത്താൽ ചില്ലകളും കുയിലുകളും പല കോടിയായി കാണപ്പെടുന്നു.

"നോക്കുന്നിടത്തെല്ലാമവയെ പോലെ" 9

എന്ന് കവിയ്ക്ക് അനുഭവമായി. ഇത് ഒരുതരം ഭ്രമമാണ്. രാവണൻ നിരന്തരമായി സീതയെ കുറിച്ച് മാത്രം ചിന്തിക്കുന്നതിനാൽ സീതയുടെ രൂപം മാത്രം അവന്റെ കൺമുൻപിൽ കണ്ടതായും അതേപോലെ ശൂർപ്പണഖ സദാസമയം രാമനെക്കുറിച്ച് മാത്രം ചിന്തിച്ചുകൊണ്ടിരുന്നതിനാൽ നോക്കുന്നിടത്തെല്ലാം അവൾക്ക് രാമന്റെ രൂപം മാത്രമേ കാണാൻ കഴിഞ്ഞൂ എന്നും രണ്ടു ഉദാഹരണങ്ങൾ പറയാം. 10 "കുയിൽ സൃഷ്ടിച്ച പ്രേമാലസ്യത്താൽ കവിയുടെ മനസ്സ് ഉൻമാദം പൂണ്ട അവസ്ഥയിലായി. വീട്ടിൽ ഒരു ദിവസം കഴിഞ്ഞു കൂടുന്നത് ഒരു യുഗത്തോളം ദൈർഘ്യമുള്ളത് പോലെയാകുന്നു.

'ദിനമൊന്ന് പോകുവാൻ ഞാൻ പ്പെട്ടപാടിനെ 11

എന്ന് കവി തന്റെ അവസ്ഥയെക്കുറിച്ച് വിവരിക്കുന്നു. എങ്ങനെയോ ഒരു ദിവസം കഴിച്ചുകൂട്ടി, അടുത്തദിവസം ജാലവിദ്യാസാങ്കേതികതയിൽ ചലിക്കുന്ന ഒരു പാവയെപ്പോലെ രണ്ടുകാലുകളും കൊണ്ട് ആ ചോലയിലേക്ക് വേഗം ഓടിയോടി വന്നു. അതിർത്തി കടക്കാനുള്ള ആഗ്രഹത്തോടെ കവി കുയിലിനെ തിരയുന്നു. വിപരീത രംഗം കാണുന്നു.

ആ ചെറുകുയിൽ ആൺകുരങ്ങിനോട് പ്രേമ നാടകം നടത്തുന്നതായി കവി കാണുന്നു. കവിയ്ക്ക് ദേഷ്യം സഹിയ്ക്കാതെ തന്റെ ഉടവാളാൽ കുരങ്ങിനേയും മുയലിനേയും കൊല്ലണമെന്ന് വിചാരിക്കുന്നു. എന്നാൽ അദ്ദേഹത്തിന്റെ മനസ്സ് കുയിൽ പറയുന്ന വാർത്തകളെ കേൾക്കാനായി ഇഷ്ടപ്പെടുന്നു. കുരങ്ങൻമാരുടെ ഭാഷയിൽ ആ കുയിൽ സംസാരിച്ചതിനെ ഊഹിച്ച് മനസ്സിലാക്കുന്നു. നീചയായ ചെറുകുയിലിന്റെ ശബ്ദം ഇപ്പോൾ കവിയെ തീ പോലെ പൊള്ളിക്കുന്നു. പ്രേമം പ്രേമം എന്ന് ആശിപ്പിച്ച്, അമൃതമായിട്ട് പാടുന്നു. പിന്നെ കുരങ്ങൻ പറഞ്ഞതും കേൾക്കുന്നു. അതുകേട്ട് കവി രോഷാകുലനാകുന്നു. ഉടൻ തന്നെ കൈയിലിരുന്ന വാളെടുത്തു വീശുന്നു. അതിന്റെ ഉന്നം പിഴച്ചു കുരങ്ങൻ രക്ഷപ്പെട്ടു കൊണ്ടോടുന്നു. കുയിലും മറയുന്നു. ഇപ്പോൾ ചോലയിലെ പറവകളെല്ലാം ഉറക്കെ ചിലയ്ക്കാൻ തുടങ്ങി. അതിനുശേഷം കൂടുതൽ ഒന്നും ചെയ്യാൻ കഴിയാതെ അയാൾ തട്ടി ഇടറി വീഴുന്നു. എന്നാൽ ആ കുട്ടി പിശാച് കുയിലിനെ അവിടെയെങ്ങും കാണാൻ കഴിയുന്നില്ല. പകൽ അവസാനിച്ചു.

'ആകാശ നടുവിൽ മഹാ സൂര്യൻ തൻ
മൗനം ചൂഴ്ന്നിറങ്ങി ചുറ്റും ശക്തിപ്പെടുന്നു.' 12

മെയ് ചോർന്ന്, മനസ്സ് തളർന്നു, മയക്കത്താൽ കൺമിഴികൾ കൂമ്പി, പോന്ന വഴിയറിയാതെ എങ്ങനെയോ നടന്ന് കവി വീട് വന്നു പറ്റി. ബോധമില്ലാത്തവനെ പോലെ കിടക്കയിലേക്ക് മറിഞ്ഞു.

മൂന്നാമത്തെ ദിവസം എഴുന്നേറ്റയുടനെ തന്നെ കാലുകൾ മുന്നോട്ടു നടന്നു. അബോധാവസ്ഥയിലെന്നപോലെ ആ ചോലയിൽ തന്നെ വന്നു നിന്നു ചുറ്റും നോക്കി, കുയിലിനെ തിരഞ്ഞുകൊണ്ടിരുന്നു. അവിടെയുണ്ടായിരുന്ന ചോലപറവകൂട്ടവും കാണാനില്ലായിരുന്നു. ചോലയിലെ

മൂലയിൽ നിന്നിരുന്ന ഒരു മാമരത്തിന്റെ മുകളിൽ ഇരുന്നു കൊണ്ട് നീലക്കുയിൽ തന്റെ നീണ്ടകഥ പറയുന്നതും താഴെ നിന്നും ഒരു വയസ്സൻ കാള, വളരെ താത്പര്യത്തോടെ കഥ കേട്ടു കൊണ്ട് നിൽക്കുന്നതും കവി കാണുന്നു.

കോപം കൊണ്ട് കണ്ണുകൾ ചുവന്നു കലങ്ങി, നെഞ്ചിൽ നെരിപ്പോ-ടെരിഞ്ഞു, ചിന്താകുഴപ്പത്താൽ മനസ്സ് വിറങ്ങലിച്ചു, ശരീരം വിയർ-ത്തൊലിച്ചു. ആ കുയിലിന്റെ ജീവൻ തീരുമെന്ന് വിചാരിച്ചിരുന്നു. എന്നാൽ ഇപ്പോൾ ഈ കള്ളപക്ഷി പറയുന്ന കള്ളത്തരങ്ങൾ കേട്ടതിനു ശേഷമാണ് കൊല്ലണമെന്ന് മനസ്സുവച്ചത്. പഴയതുപോലെ പിന്നെയും മറഞ്ഞുനിന്നു കേൾക്കുന്നു. കുയിൽ തന്റെ "മോഹപഴങ്കഥയിൽ" ഇമ്പമുള്ള ധ്വനിയിൽ നവീന തിളക്കമുള്ള വാർത്തകൾ കഥയിൽ കൂടി വിവരിക്കുന്നു. പണ്ടത്തെപ്പോലെ പഴഞ്ചനായ ആ കള്ളപാട്ട് കേൾക്കു-ന്നവരെല്ലാരും ഇഷ്ടപ്പെടുന്ന രീതിയിൽ സുമധുരമായി പാടിയിരിക്കുന്നു. "പ്രണയമോ പ്രണയം ...." എന്ന ആ പാട്ടിൽ കവി സ്വയം മറന്നു നിൽക്കുന്നു. പെട്ടെന്ന് ഓർമ്മവന്നെന്ന പോലെ കയ്യിൽ വാളെടുത്ത് കാളയുടെ മേൽ വീശുന്നു. തന്റെ ദേഹത്ത് തട്ടാതെ, ആ കാള രക്ഷപ്പെട്ടോടിമറയുന്നു. പക്ഷികൾ വീണ്ടുമാചോലയിൽ വന്നു ചേക്കേ-റുന്നു. പക്ഷികൾ ചിലച്ചു തുടങ്ങുന്നു.

"നാണമില്ലാതെ പ്രണയത്തെ ചെറുകുയിൽ
മാനമെങ്ങും തേടിപാഞ്ഞലഞ്ഞു വീടു വന്നുചേർന്നു" 13

അന്ന് നടന്ന ആ സംഭവം പലപ്രാവശ്യം ഓർത്ത് ദുഃഖിച്ചു.

"എത്ര ചിന്തിച്ചിട്ടും തെളിഞ്ഞിലൊട്ടും.
കണ്ണീർനിറഞ്ഞു , കാണാകുയിലെനിക്ക്-
പ്രണയ കഥ പറഞ്ഞു, ഹൃദയമലിഞ്ഞു
ഇമ്പമാർന്ന കഥയിൽ അലോസരമെന്ന പോലെ
`അനേകം പറവകൾ പ്രവേശിച്ചത്ഭുതമായി ചിലച്ച്
ഏതോ വികാരമെന്നുള്ളിൽ കാമ കനലായി
തിന്നുവോ; 14 ചിത്ത ഭ്രമമാകും പോലെ
ഒറ്റക്കുരങ്ങനും ഒപ്പമാകാളയും
മുറ്റിയ വൈരികളായെന്റെ മുന്നിൽ
ചുറ്റുമുള്ളവരെല്ലാം ശത്രുക്കളായി, അന്യമായെ-
ന്നിട്ടും കൂസലില്ലാതെ, ലജ്ജയില്ലാതെ, മതിവരാതെ
ചിത്തഭ്രമ ദുരന്തത്തെയും കുറിച്ചേറെ ചിന്തിച്ചു
തെളിഞ്ഞില്ലൊന്നും, കണ്ണുകൾ പൂട്ടി ദുഃഖത്തിലാണ്ടു ഞാൻ.

നാലാം ദിവസം വന്നെത്തി. ഈ ദിവസം തന്നെ "ആകാശ പ്രണയം" കാട്ടി കള്ളകുയിലെന്നെ മയക്കി ചതിച്ചു. കള്ളകുയിൽ എന്നെ വിളിച്ചു വരുത്തിയ ദിവസത്തിൽ തന്നെ, ഇന്ന് ഏതോ ഒരു കുയിൽ എയ്ത് വിട്ട അമ്പുകൾ എന്റെ ഓർമ്മകളെ വന്നു തട്ടി ഉണർത്തി. ഞാൻ എഴു-ന്നേറ്റിരുന്നു. മനസ്സ് കാടിനെ മാടിവിളിച്ചു. ആകാശത്തിലൊരു കറുത്ത പക്ഷി വന്നു വഴികാട്ടിത്തരുമ്പോൾ കവി അതേ മാഞ്ചോലയിൽ വരുന്നു.

"ആ ജ്യോതി, ഒഴുകി അലയുമൊരുചില്ലമേൽ
ആ കറുത്ത ചെറുകുയിൽ ഉണർന്നു കാത്തിരുന്നു.
പൊൻ കുഴലിൽ പുതിയൊരു ധ്വനിയാൽ
പഴയൊരു കടങ്കഥ പോലൊരു പഴംപാട്ടു
താൻപാടിക്കൊണ്ടിരുന്നതായി കണ്ടു, കുഴഞ്ഞു
എതിരേ പോയി നീലക്കുയിലേ നിലം മറന്നുപോയ പൊങ്ങച്ചമേ
മോഹിച്ച വാനരനെയും സ്നേഹിച്ച വൃഷഭത്തെയും
ഓർത്തു നീ പാടും കേവലം അർഥരഹിതമാം പാട്ടിനെ,
ഞാൻ കേൾക്കാനാണെങ്കിൽ, നിർത്തുക,
"നിന്റെയീ കള്ള അഭിനയം" 15

എന്ന് കോപാവേശത്താൽ അതിനെ കൊല്ലാനായിട്ട് തുനിയുന്നു. എന്നാൽ മാനസാന്തരപ്പെട്ട് ആ പ്രവൃത്തി ഉപേക്ഷിക്കുന്നു. ആ സമയത്ത് താൻ കണ്ട കുരങ്ങിന്റെയും കാളയുടെയും "പ്രണയലീല" തെറ്റല്ലെന്നും, അത് വിധിയുടെ വിളയാട്ടമാണെന്നും പറഞ്ഞു. പോതി മലയിലിരുന്ന ഒരു മഹാമുനികൾ കുയിലിന്റെ പൂർവ്വ ചരിത്രത്തെക്കുറിച്ച് പറഞ്ഞു തുടങ്ങി.

---

1 കു. പാ: കുയിലിൻ കാതൽകതൈ – വരി (8 - 10)
2 അതെ. വരി. (13 – 14)
3 തൊൽ. പൊരുൾ.കളവിയൽ -10
4 അതേ. – 30
5 ഇറൈ. കള - നൂർപാ - 2 ഇൽ ഉറൈ കാൺക.
6 അധികാരം - 109
7 കുറൽ - 1082
8 തൊൽ പൊരുൾ - കളവിയൽ - 9
9 അതെ - 9
10 കമ്പരാ. ആരണിയ മാരീചൻ വതൈ – 148 - 149
11 കു. ഹ: കാതലോ കാതൽ - വരി - (8 - 9)
12 കു. പാ . 6. ഇരുളും ഒളിയും – വരി (1 - 2)
13 കു. പാ : 7 കുയിലും മാടും – വരി (107 - 108)
14 അതെ. വരി – (109 - 122)
15 അതെ നാൺകാം നാൺ - വരി (28 - 36)

# അധ്യായം – 3

# കുയിലിന്റെ പൂർവ്വചരിത്രം

കുയിൽ തന്നെ തന്റെ പൂർവ്വചരിത്രം കവിയോട് വിവരിച്ചു പറയുന്നു.

"മുമ്പൊരു ദിവസം പോതിമലയുടെ ചരുവിൽ, ഒരു ചോലയിലെ ഒരു മരച്ചില്ലയിൽ തനിയേ എന്തോ ചിന്തിച്ചു കൊണ്ടിരിക്കുകയായിരുന്നു കുയിൽ. അപ്പോൾ ഒരു മുനിവര്യൻ അവിടെ വന്നു. അവരുടെ തൃപ്പാദങ്ങളിൽ വീണു വന്ദിച്ചു. അവരും എന്നെ അനുഗ്രഹിച്ചു. അവരെ നോക്കി "എല്ലാമറിയുന്ന മഹാമുനികളേ കീഴ്ജാതിയിൽ പിറന്നവളാണ് ഞാൻ, എന്നാലും ആ ജാതിയിൽ കുയിലുകളുടെ സ്വഭാവഗുണങ്ങളിൽ നിന്നും ഞാൻ വ്യത്യസ്ഥയാണ്. എനിക്ക് എല്ലാ ഭാഷകളും മനസ്സിലാകും. മനുഷ്യർക്ക് ഉള്ള അറിവ് എനിക്കുമുണ്ട്. ഇതിന് കാരണം എന്താണ്? ദയവു ചെയ്ത് എനിക്ക് മനസ്സിലാകുന്ന രീതിയിൽ പറഞ്ഞുതന്നാലും " എന്ന് വിനീതമായി അഭ്യർത്ഥിച്ചു.

മഹാമുനി മറുപടി പറഞ്ഞു "കുയിലേ കേട്ടാലും ചേരനാട്ടിലെ, പശ്ചിമദിക്കിലുള്ള ഒരു ഒരു മലയിൽ വീരമുരുകൻ എന്ന ഒരു വേടർ കുലത്തിന്റെ തലവനുണ്ടായിരുന്നു. അയാൾക്ക് ഒരു മകൾ പിറന്നു, വളർന്നു. ചെറുകുയിൽ എന്നായിരുന്നു പേര്,അവളാണ് നീ. തമിഴ്നാട്ടിലെങ്ങും നിന്നെ പോലെ സുന്ദരിയായ വേറൊരു പെൺകുട്ടി ഇല്ലായിരുന്നു. എല്ലാപേരും പുകഴ്ത്തുന്ന രീതിയിൽ നീ വളർന്നു വന്നു. മാടൻ എന്ന പേരുള്ള നിന്റെ മാതൃ സഹോദരനൊരാൾ നിന്റെ സൗന്ദര്യത്തിൽ കണ്ണുവെച്ചു. കാമാസക്തിയാൽ വിവാഹം കഴിക്കാനായി, ദീർഘകാലമായി കണക്കുകൾ കൂട്ടി നിന്റെ പിറകെ സദാ നടക്കുന്നുണ്ടായിരുന്നു.

"പൊൻ മലരേ, പുതു തേനെ,<br>
ദിവസവും കൊണ്ടു തന്നീടാം..<br>
നിനവെല്ലാം നീയാണേ...<br>
മനമെല്ലാം നീയാണേ" 1

അവന്റെ മനസ്സു നിറച്ചു നീയായിരുന്നു. നിനക്കാണെങ്കിലോ അവന്റെടുത്ത് യാതൊരുവിധ വികാരങ്ങളും ഇല്ലായിരുന്നു. എന്നിട്ടും അവന്റെ ശല്യം സഹിക്കാൻ വയ്യാതെ അവനെ വിവാഹം കഴിയ്ക്കാമെന്ന് സമ്മതിച്ചു.

ഇങ്ങനെ നിന്റെ സൗന്ദര്യത്തെ കുറിച്ച് നാടെല്ലാം പരന്നു. ഭൂതത്താൻ മലയിൽ 'മൊട്ടപുലിയൻ' എന്ന് പേരുള്ള ഒരു വേടൻ ഉണ്ടായിരുന്നു. സൗന്ദര്യം, സമ്പത്ത്, ധൈര്യം എല്ലാം ഒത്തിണങ്ങിയവനായിരുന്നു അവൻ. ആ നാട്ടുകാർക്കെല്ലാം അവനെ ഭയമായിരുന്നു. അവന്റെ വീര സാഹസങ്ങൾ എങ്ങും പാട്ടായിരുന്നു.

അവന്റെ പുത്രനായ നാട്ടെക്കുരങ്കനുമായിട്ട് വിവാഹം നടത്തുന്നതിനുവേണ്ടി നിന്റെ മാതാപിതാക്കളോട് ആലോചിച്ചു. ആറേഴുദിവസത്തിനുള്ളിൽ ഒരു തീരുമാനമെടുക്കാമെന്ന് നിന്റെ മാതാപിതാക്കൾ ഉറപ്പു പറഞ്ഞു. ഈ വിഷയം നിന്റെ മാമന്റെ മകൻ മാടൻ അറിഞ്ഞു. അവന്റെ ചങ്ക് തകർന്നു നിന്റടുത്തുവന്ന് അവൻ കോപാവേശത്താൽ പലതും പറഞ്ഞു. നീയും കരുണാർദ്രയായി അവനോട് "മാട, നിന്റെ കോപാവേശത്തെ നിയന്ത്രിച്ചാലും, ചില നിബന്ധനകൾക്ക് വഴങ്ങി ആ കുരങ്കന് മണവാട്ടിയാകാമെന്ന് തീരുമാനിച്ചെങ്കിലും അവന്റെ ചൊൽപ്പടിയിൽ കഴിയുമെങ്കിലും മൂന്നുമാസത്തിനുള്ളിൽ ഞാനെന്തെങ്കിലും ദുഷ്പേരുണ്ടാക്കി തിരിച്ചു വന്നീടും. താലി ഊരി അവന്റെ കയ്യിൽ തിരിച്ചു കൊടുത്തിട്ട് എട്ടുമാസത്തിനകം നിന്നേ തന്നെ എന്റെ ഭർത്താവാക്കി മാറ്റാം എന്ന് നിനക്ക് ഞാൻ വാക്കുതരുന്നു. ഇതിൽ നിന്ന് ഞാൻ മാറില്ല. എന്നെ വിശ്വസിച്ചാലും എന്നൊക്കെ പറഞ്ഞു അവനെ സമാധാനപ്പെടുത്തി.

ചില ദിവസങ്ങൾ കഴിഞ്ഞു നീയും നിന്റെ തോഴിമാരും കൂടെ ഒരു വൈകുന്നേരം കാട്ടിൽ കളിച്ചുകൊണ്ടിരുന്നു. അപ്പോൾ ചേരമാന്റെ അരുമയായ മകൻ വേട്ടയാൻ വേട്ടയാടി കൊണ്ട് നിങ്ങളുടെ കളിസ്ഥലത്തെത്തി. അവന്റെ കൂട്ടുകാരെ വിട്ട്, തനിയെ ഒരു മാനിനെ ഓടിച്ചു കൊണ്ട് നിന്റടുത്തു വന്നു. നീ തോഴിമാരോടൊത്ത് കളിക്കുന്നത് നിരീക്ഷിച്ചു. നിന്നിൽ ആകൃഷ്ടനായ അവൻ മെയ് മറന്നു, മനം മയങ്ങി നിന്നെ സ്വന്തമാക്കണമെന്ന് തീരുമാനിച്ചു. "നീയും അവനെ മോഹിച്ചു" നിന്നെ അവനും അവനെ നീയും പരസ്പരം നോക്കിനിന്നു...

ആ നോട്ടത്തിലോ ആത്മാവുകൾ പരസ്പരം കലർന്നു പോയി!! 2

നിന്റെ തോഴിമാർ അവനൊരു രാജകുമാരനെന്ന് വിചാരിച്ച് പേടിച്ച് ദൂരേക്ക് മാറി നിന്നു. അവൻ സ്വയം പരിചയപ്പെടുത്തിക്കൊണ്ട് പ്രേമാഭ്യർത്ഥനയും നടത്തി. പക്ഷേ നീ നിന്റെ ആഗ്രഹങ്ങളെ തുറന്നു പറയാതെ മനസ്സിലൊതുക്കിവെച്ചുകൊണ്ട്,

"ഹേ..., ആര്യപുത്രാ, നിങ്ങളുടെ അന്തപുരത്തിൽ അഞ്ഞൂറോളം സേവകിമാരുണ്ടാവാം. അവരിൽ എന്നെക്കാൾ സൗന്ദര്യവും ബുദ്ധിയും ഉള്ള, പാടാനും ആടാനും കഴിവുള്ളവരും ഉണ്ടാവാം. അവരോടൊപ്പം സുഖമായിട്ട് കഴിഞ്ഞാലും...

"കുമാരാ, നിന്നന്തപ്പുരത്തിൽ അഞ്ഞൂറു
തോഴിമാർ, എന്നെക്കാൾ സുന്ദരിമാർ,
പഠിപ്പിലും അറിവിലും മുന്നിൽ,
കല്ലുപോലുമലിയ്ക്കും പാട്ടുകാർ അവരോടൊപ്പം
സുഖമായിട്ട് നീണാൾ വാണാലും! 3

എന്ന് നീ അപേക്ഷിക്കുന്നു. ഞാൻ മലക്കുറവൻ, ഞാൻ സിംഹങ്ങളെ കൊല്ലുവോർ, പാവം മുയലുകളെ വിടുമോ? സർവ്വതും ജയിച്ചിടും വീരേന്ദ്രന് വേടർക്കുടി പെൺകിടാവോ?

പതിവ്രതകളായിട്ടേ വരും വാഴുമന്തപുരത്തിൽ
യാതൊന്നുമില്ലാത്തവരാകിലുമില്ല വേശ്യാവൃത്തിക്ക് ഞങ്ങൾ
തൃപ്പാദങ്ങളിൽ വീണു കേഴുന്നേൻ, പോയ് വന്നാലും
തോഴിമാരും വിട്ടുപോയേന്നെ, ഞാനിനിയെന്തു ചെയ്‌വാൻ? 4

എന്ന് നെഞ്ചു പിടഞ്ഞു നിന്നു. എന്നാൽ നിന്റെ കണ്ണുകളിൽ തെളിഞ്ഞ സ്നേഹത്തെ കണ്ട്, അടുത്ത് വന്നു നിന്റെ കവിളുകളിൽ മൃദുലമായിട്ട് ചുംബിച്ചു. വേദവിധി പ്രകാരം നിന്നെ വിവാഹം കഴിക്കു-മെന്ന് വാക്കുതന്നു.

"നിങ്ങൾ ഗാന്ധർവ്വ പ്രകാരം ഒന്നുചേർന്നു. കുമാരൻ പ്രേമാവേശ-ത്താൽ നിന്നെ വാരിപ്പുണർന്നു. നിന്റെ ചൊടിയിതൾകളിൽ വരുംവരാ-ഴ്മകളെക്കുറിച്ച് ചിന്തിക്കാതെ ചുംബിച്ചു കൊണ്ടിരിക്കുമ്പോൾ, വേറേതോ നാട്ടിൽ പോയിട്ട് വന്ന നെട്ടെക്കുരങ്കൻ നീ തോഴിമാരോടൊപ്പം കാട്ടി-ലേക്ക് പോയതറിഞ്ഞു, കൗതുകത്തോടെ നിന്നെ കാണാനായിട്ടെത്തി-യപ്പോൾ നീ രാജന്റ മകനുമായിട്ട് ചുംബനത്തിലേർപ്പെട്ടിരിക്കുന്നതാണ് കണ്ടത്. അവന്റെ മനസ്സിൽ കോപം തിളച്ചുയർന്നു. എന്ത് ചെയ്യണമെന്ന-റിയാതെ അവൻ തരിച്ചുനിന്നുപോയി. കുറച്ചു സമയത്തിനു ശേഷം നെട്ടെക്കുരങ്കൻ, താൻ യാത്ര കഴിഞ്ഞു നാട്ടിലെത്തിയപ്പോൾ നീയും തോഴിമാരും കാട്ടിലാണെന്നറിഞ്ഞ്, കാണാനായിട്ട് ഓടി വന്നതും, വന്നപ്പോൾ കണ്ട രംഗവും മറ്റുള്ളവരോടെല്ലാം പറഞ്ഞു പരത്തി. ഈ വിഷയമറിഞ്ഞയുടനെ, അസൂയമൂത്ത മാടനും രണ്ടു നിമിഷത്തിനു-ള്ളിൽ, വിയർത്തുകുളിച്ച് തീപാറുന്ന കണ്ണുകളുമായിട്ട് അവിടേയ്ക്ക് ഓടി വന്നു. ഇവൻ വന്നത് കുരങ്കൻ കണ്ടിരുന്നില്ല. ആ സന്ദർഭത്തിൽ നെട്ടെ-കുരങ്കൻ മരം പോലെ നെട്ടനെ നിന്നിരുന്നത് പോലും മാടൻ കണ്ടില്ല.

നിങ്ങൾ രണ്ടു പേരും

"കണ്ണുകൾ പൂട്ടി മെയ്യറന്ന സുഖ നിർവൃതിയാൽ
സ്വർഗ്ഗത്തിലമൃത്നുണയും പോൽ
മതിമറന്നു കൂമ്പി പോയ നാലുമിഴികൾ
അവിടെ വന്നവരെ ക്കാണാതെ, കോപാഗ്നി
തൻസ്ഫുരണങ്ങൾ ചൊരിയും മറ്റു നാലുമിഴികൾ
മാടനും വാളൂരി മന്നനെ വധിയ്ക്കാനായി
ട്ടോടി വന്നേൻ നെട്ടക്കുരങ്കനും ഊരിയ വാളുമായി" 5

ഒരേ സമയത്ത് രണ്ട് വെട്ടുകളും മന്നന്റെ മേൽ പതിച്ചു. രാജനും, ക്ഷണത്തിനുള്ളിൽ തിരിഞ്ഞ് സാമർത്ഥ്യത്താൽ വാളൂരി വീശി, രണ്ടുപേ-രെയും വെട്ടി വീഴ്ത്തി. മാടനും കുരങ്കനും തൽസമയം മരണമടഞ്ഞു. രാജനും രക്തം വാർന്ന് മണ്ണിലേക്ക് വീണു.

നീ അതീവ ദുഃഖത്തോടെ അവനെ വാരിയെടുത്ത് മടിയിൽ കിടത്തി, കണ്ണീർ പൊഴിച്ചു. അപ്പോൾ ആ പ്രേമി കണ്ണുകൾ തുറന്നു.

'പെണ്ണേ, ഇനിഞാൻ ജീവിക്കില്ല ചില ക്ഷണങ്ങളിൽ

പൊലിഞ്ഞേക്കാമെൻ പ്രാണൻ കരഞ്ഞിട്ട് ഫലമില്ല,
മരണത്തിലെനിയ്ക്കില്ല ദുഃഖം, പെണ്ണേ വീണ്ടും നമ്മൾ
ഈ ഭൂമിയിൽ ജനിച്ചീടും, നിന്നെ കണ്ടുമുട്ടും,
പ്രേമത്താൽ നിന്നിലലിഞ്ഞു ചേരും ജീവിയ്ക്കാൻ
ജന്മങ്ങളിനിയുമുണ്ട് പ്രിയതമേ..പ്രണയമുണ്ട്...
നിൻകൂടെ വാഴാനായി ഞാനിനിയും പിറന്നിടും നിശ്ചയം 6

എന്ന് പറഞ്ഞുകൊണ്ട്, സന്തോഷത്തോടെ പുഞ്ചിരിച്ചു കൊണ്ട് നിന്റെ മുഖത്തേയ്ക്ക് നോക്കികൊണ്ടേ ആ കണ്ണുകൾ എന്നേയ്ക്കുമായിട്ടടച്ചു. മാടൻ ചെയ്ത മായയാൽ നീയിപ്പോൾ ഈ കുയിലിന്റെ രൂപത്തിൽ ജന്മമെടുത്തിരിക്കുന്നു. നിന്റെ രാജകുമാരനും 'തൊണ്ടവളനാട്ടിൽ' ഒരു കടൽക്കരക്കടുത്ത് മാനവനായി ജനിച്ചു വളർന്നു. നിന്നെ കാണാനായിട്ട്, നിന്റെ മധുരമായ പാട്ട് കേൾക്കാനായിട്ട്, നിന്റെ സ്നേഹത്തിനായി, പഴയ ഓർമ്മകളുമായി ഈ കാട്ടിൽ വീണ്ടും വന്നു. ഇപ്രകാരം ആ പെൺ കുയിലിനോട് മഹാമുനി കഥ പറഞ്ഞു.

ഞാൻ ചോദിച്ചു, ഞാൻ കുയിലിന്റെ, രൂപവും, രാജകുമാരൻ മനുഷ്യരൂപത്തിലും വീണ്ടും പിറന്നിരിക്കുന്നു. എന്റെ ഹൃദയത്തിലെ സ്നേഹം അതേ പോലെയുണ്ടെങ്കിലും വേർപിരിഞ്ഞ ഹൃദയങ്ങൾ വീണ്ടും ഒന്നിക്കുമോ? മരണമടയുന്ന നേരത്ത് രാജൻ പറഞ്ഞ വാക്കുകൾ വെറുതെയാകുമോ" എന്നെല്ലാം.

പുഞ്ചിരിച്ചുകൊണ്ട് മഹാമുനികൾ മൊഴിഞ്ഞു "മണ്ടിപ്പെണ്ണേ ഈ ജന്മത്തിലും നീ വിന്ധ്യാഗിരി നാട്ടിലെ മകളായിട്ടാണ് പിറന്നിരിക്കുന്നത്. പാപഫലത്താൽ മാടനും കുരങ്കനും വലിയ പ്രേതങ്ങളായി കാടും മലയും എല്ലാം ചുറ്റിത്തിരിഞ്ഞ് നിന്നെ കണ്ടുപിടിച്ചിരിക്കുന്നു. ഈ ജൻമത്തിലും നീ രാജനെ തന്നെ വിവാഹം ചെയ്യുമെന്ന് കരുതി നിന്നെ കുയിലാക്കി മാറ്റി. നീ പോകുന്നെടുത്തെല്ലാം അവർ നിന്നെ പിന്തുടർന്നു കൊണ്ടിരിക്കുന്നു. നിനക്കിതൊന്നും മനസ്സിലായില്ല എന്നു പറഞ്ഞു നിർത്തി.

ഞാൻ വീണ്ടും ചോദിച്ചു "അയ്യോ! വിധിയേ, മരിച്ചവർ ജീവിച്ചിരിക്കുന്നവരെ ഇങ്ങനെ കഷ്ടപ്പെടുത്തുന്നത് ശരിയോ? പ്രേതങ്ങൾ ഭ്രാന്ത് പിടിപ്പിച്ച്, മായയാൽ എന്റെയീ ജന്മത്തെ കുറിച്ചെല്ലാം മറന്നു പോകുംവണ്ണം പ്രവർത്തിച്ച്, ഞാനെന്റെ പ്രിയതമനെ കാണുമ്പോൾ, എന്നേകൊണ്ട് എന്തെങ്കിലും തെറ്റുകൾ ചെയ്യിപ്പിച്ചാൽ എന്തു ചെയ്യും? ഇതിൽ നിന്നും രക്ഷ നേടാൻ ഒരു മാർഗ്ഗവുമില്ലേ?

മഹാമുനി വീണ്ടുമരുളി പെൺകുയിലേ, തൊണ്ടവള നാട്ടിൽ, ഒരു ചോലയിൽ ആ രാജകുമാരൻ നിന്നെ കണ്ട്, നിന്റെ പാട്ടിൽ കരളലിഞ്ഞ്, നിന്നിൽ പ്രേമം മൂത്ത് നിൽക്കുമ്പോൾ ഈ രണ്ട് പ്രേതങ്ങളും പല പല മായകൾ കാണിച്ചും, പൊയ് മുഖങ്ങൾ കാണിച്ചും രാജനെ ഭയപ്പെടുത്തും, ആ രാജനും നിന്നെ വഞ്ചകിയെന്ന് തെറ്റിദ്ധരിച്ച് ചിത്തഭ്രമത്താൽ കോപാന്ധനായി നിന്നെ കൈവിടും. പിന്നീടെന്തൊക്കെ നടക്കുന്നു എന്ന് നീ തന്നെ കണ്ടുകൊൾക. രണ്ടു പേരും പരസ്പരം കണ്ടുമുട്ടുന്ന സമയം

ആസന്നമായിരിക്കുന്നു" എന്ന് പറഞ്ഞിട്ട് ആ മുനി കാട്ടിനുള്ളിലേയ്ക്ക് നടന്നു മറഞ്ഞു കഴിഞ്ഞു.

പിന്നെ ആ കുയിൽ കവിയെ നോക്കി ഇപ്രകാരം പറയുന്നു, "പ്രിയപ്പെട്ടവനേ, മഹാമുനി പറഞ്ഞുതന്ന കഥയെല്ലാം അതേപോലെ പറഞ്ഞുകഴിഞ്ഞു." പ്രഭോ, ഇതെല്ലാം നിങ്ങളുടെ തിരുമനസ്സിലേയ്ക്ക് എപ്രകാരം സ്വീകരിക്കുമോ ആവോ? എനിയ്ക്കറിയില്ല. "പ്രഭോ എന്നെ സ്നേഹിച്ചാലും! അല്ലെങ്കിൽ അങ്ങയുടെ തൃക്കരങ്ങളാൽ എന്നെയൊന്ന് കൊന്നുതന്നാലും" എന്നു മൊഴിഞ്ഞു കൊണ്ട് കുയിൽ, കവിയുടെ കൈകളിലേയ്ക്ക് വന്നു വീണു. കവി ആഹ്ളാദത്തോടെ ആ കുയിലിനെയൊന്ന് ചുംബിച്ചു. ആ ക്ഷണം കുയിലിനെ കാണാതായി.

"കാലഹരണപ്പെടാത്ത വിചിത്രമായ<br>
അഭിലാഷകടലിലെ അമൃതമെടാ, അദ്ഭുത-<br>
ലോകമെടാ, പെൺകുലത്തെ ദൈവീകമായി കാണുമെടാ.<br>
പെണ്ണൊരുത്തിഅവിടെ നിന്നാൽ മഹത്വം കൊണ്ടുതന്നെ<br>
കണ്ണെടുക്കാതെയെന്നെ താൻ ക്ഷണ നേരം നോക്കിക്കൊണ്ട്<br>
കുനിഞ്ഞ ശിരസ്സുമായി, സ്വാമീ ഈ ജീവിതം<br>
എന്നുടെ തമിഴിൽ പാടപെടുമോ? കണ്ണു രണ്ടും<br>
ആളെ വിഴുങ്ങുമതിശയത്താൽ ചൊല്ലിടുമോ?<br>
മീൻ കണ്ണിൽ തെളിയുന്ന കാവ്യമെല്ലാം...<br>
മൊഴിയാകപ്പെടുമോ? ചുടുചുംബനങ്ങളെല്ലാം<br>
ദന്തങ്ങളിൽ ചെറുചുണ്ടിണയിൽ ഒഴുകും നിലാവായിട്ടെന്നും<br>
മറയ്ക്കാൻ പറ്റുമോ? പാരിന്റെ സംഗീതം<br>
മത്സ്യ കൊടിപോലെ നേർത്തൊരു പെണ്മണി, രാജകുമാരി.<br>
'നല്ല മരങ്ങളെ അറുത്തുമുറിച്ച്<br>
തേച്ചുമിനുക്കി തേനീച്ച കൂടു<br>
കെട്ടുന്ന പോലെയുള്ള സുന്ദര രൂപം കൊത്തുന്നത്<br>
മറ്റുള്ളവരോടെങ്ങനെ പറയാനാണ്? 7

അഴകാർന്ന ഈ പെൺരൂപം കണ്ട് സന്തോഷത്തോടെ തഴുകി ആലിംഗനം ചെയ്യുകയും ചുംബിച്ച് ചുംബിച്ച്, വികാരവിവശനായി മതിമറന്ന് കുറച്ചുനേരം അങ്ങനെ തന്നെയിരുന്നുപോകുന്നു. കവിയുടെ സ്വപ്നം തകർന്നു. കണ്ണുതുറന്നു നോക്കുമ്പോൾ പുരാതന താളിയോ-ലകളും, എഴുത്തുകോലുകളും, എഴുത്തുകളും ചായങ്ങളും മറ്റും കണ്ട് "ഞാൻ വീട്ടിലാണ്" എന്ന് അദ്ദേഹത്തിന് പരിസരബോധമുണ്ടാകുന്നു.

ചോലക്കുയിൽ പ്രേമി പറഞ്ഞ കഥയത്രയും സന്ധ്യതന്നഴകിൽ മയങ്ങിയുള്ളിൽ തോന്നിയ ഭാവനകളുടെ കുസൃതികളാണെന്നു കണ്ടെത്തുന്നു.

1 കു. പാ: കുയിലിൻ മുർപിറപ്പു വറലാറു – വരി (25 - 27)
2 അതേ. വരി. (71 - 72) കു - 2
3 അതേ.. വരി.. (81 - 91)
4 മേൽപടി. മേൽപടി. വരി (145 - 151)
5 മേൽപടി. മേൽപടി വരി (161 - 167)
6 അതേ. അതേ. വരി – (226 - 241)
7 മേൽപടി.... മേൽപടി – വരി (257 - 259)

# അധ്യായം – 4

# പ്രണയമോ പ്രണയം

കുയിൽപ്പാട്ട് സുന്ദരമായ ഒരു പ്രണയകാവ്യം 'അല്ല' യെന്ന് ഇതുവരേയും ആരും മറുത്ത് പറഞ്ഞിട്ടില്ല. ഈ കാലഘട്ടത്തിൽ രചനയായിട്ടുള്ള പ്രണയഗീതങ്ങളിൽ അടങ്ങിയിരിക്കുന്ന വിഷയ, പാരമ്പര്യങ്ങളെ പിന്തുടരാതെ, ഈ ആധുനിക കാലത്തിന് വേണ്ടുംവണ്ണം രചിച്ചിട്ടുള്ള ഒരു പ്രേമഗീതമാണ് കുയിൽപ്പാട്ട് എന്നു കരുതപ്പെടുന്നു. ഇക്കാര്യത്തെ കുറിച്ച് വളരെ വിശദമായിട്ട് പ്രതിപാദിച്ചിട്ടില്ലെങ്കിലും ഭാരതീയാറിനെ കുറിച്ചുള്ള വിലയിരുത്തലിൽ ഇക്കാര്യം നിഴലിട്ടിരിക്കുന്നത് കാണാൻ കഴിയും. ഈ കാലത്ത് രചിയ്ക്കപ്പെട്ടിട്ടുള്ള പ്രണയ സാഹിത്യങ്ങളിൽ, ആധുനിക പാരമ്പര്യങ്ങൾ കാണാൻ കഴിയുമെങ്കിലും അടിസ്ഥാനമായിട്ട് പുരാതന കാലത്തിലെ സംസ്കാരം ഇന്നും ജീവനോടിരിക്കുന്നത് കണ്ട് സന്തോഷപ്പെടാൻ കഴിയും. പുരാതന പ്രേമകൃതികളിലെ രീതി നീതികളെക്കുറിച്ച് ആഴത്തിൽ പഠനം നടത്തിയിട്ടുള്ളവർ, ഈ കാലത്തിലെ പ്രേമഗീതങ്ങളെ സൂക്ഷ്മമായിട്ട് പരിശോധിച്ചാൽ, പഴയ സമ്പ്രദായങ്ങൾ ഇലകളാൽ മറഞ്ഞിരിക്കുന്ന ഫലങ്ങളെ പോലെ കണ്ട് സന്തോഷിയ്ക്കാം.

ഭാരതീയാരുടെ സൃഷ്ടികളിൽ ഏറ്റവും മികച്ച 'കുയിൽപ്പാട്ടിൽ' കുയിൽ രണ്ടിടങ്ങളിൽ 1

"പ്രണയത്തിനായി കരഞ്ഞിടുന്നേൻ, ഇല്ലെങ്കിൽ<br>മരണത്തിനായി കേണിടുന്നേൻ" 2

എന്ന് ഏങ്ങലടിക്കുന്നത് കാണാം. പ്രണയം പോയാൽ മരണം എന്ന തത്വത്തെ പ്രചരിപ്പിക്കുന്ന കുയിൽപ്പാട്ട്, ലോകപ്രശസ്തമായ കൃതികളിലൊന്നാണെന്ന് എടുത്തു പറയാവുന്നതാണ്. ഭാരതീയാരുടെ അത്ഭുത സൃഷ്ടികളിലൊന്നായ കുയിൽപാട്ടിന്റെ കലാത്മകമായ കവിതയും, ഭാവനാത്മകമായ കവിയേയും താരമ്യപ്പെടുത്തുക അസാധ്യകരമാണ്.

ഈ പ്രണയഗീതത്തിലെ തത്വചിന്തയെ കുറിച്ച്, ഭാരതീയാർ അദ്ദേഹത്തിന്റെ കാവ്യത്തിൽ പലയിടങ്ങളിൽ പരാമർശിച്ചിട്ടുണ്ട്. കണ്ണൻപ്പാട്ടിൽ, കണ്ണൻ എന്റെ കാമുകൻ; കണ്ണമ്മ എന്റെ പ്രണയിനി; എന്ന ശീർഷികങ്ങളിൽ കാണപ്പെടുന്ന പന്ത്രണ്ടു കവിതകളും പ്രേമത്തെ പറ്റി പാടിയ ഭാരതീയാരുടെ അത്ഭുത രചനകൾ, എന്ന് ഇതിൽ വിവരിച്ചു പറയുന്നുണ്ട്. 3

'സ്മരിക്കുമ്പോഴെല്ലാമവൻ, സ്പർശിച്ചിടങ്ങളിൽ<br>കുളിരുകോരുന്നെടീ, പുതുതായിട്ടേതോ<br>നിശാന്തത പിറന്നത് പോലെയാണെടീ' 4

എന്നും,

"പറഞ്ഞറിയ്ക്കാനാവില്ല മന്മതൻസൃഷ്ടി മുഖ
ജ്യോതി മറന്നുകൊണ്ടൊരു പ്രണയമിവിടുണ്ടോ? 5

എന്നും,

"ആരുണ്ടെന്നെ തടഞ്ഞീടുവാൻ
ആരു സബലരീ മുഖംമൂടി മാറ്റീടുവാൻ
പ്രണയ നാടകത്തിലെന്തുകാര്യമെടി
മധുരക്കനി വച്ചിട്ട് കാത്തിരിപ്പതാര് ? 6

എന്നുള്ള കണ്ണന്റെ വരികളിൽ വരുന്ന കവിതാശകലങ്ങളിൽ പ്രേമവികാരത്തിന്റെ കൊടുമുടികളെ കാണിക്കുന്നു കവി.

മറ്റൊരിടത്ത്,
പാട്ടിലെ പ്രണയത്തെ പാടിപുകഴ്ത്തുവാൻ
പരമശിവൻ തൻ തൃപ്പാദങ്ങൾ വന്ദിക്കുന്നേൻ
എന്നുതുടങ്ങി:- 'പ്രണയത്തിൻ മഹത്വത്തെ പാടി പുകഴ്ത്തുന്നേൻ' 7

പ്രണയം മൂത്തവരിൽ ലൈംഗിക വേഴ്ചയും-
നിറവേറ്റിയാലൊരുവട്ടം പിന്നെ വികാരങ്ങൾക്ക് ശമനം
പ്രണയം മാനവർക്ക് കവിതയാകുന്നു
കണ്ടിടത്തെല്ലാം ശിലയായി കൊത്തുന്നു.
അതിനാൽ പ്രണയിച്ചാലും ഈ ലോകത്തിൽ
അനേകനാൾ ജീവിച്ചിരിപ്പിൻ
അധിക സന്തോഷമനുഭവിപ്പിൻ
ദുഃഖം പോയാൽ, മൃത്യവേ മിഥ്യയായിടും
ആദിശക്തിയ്ക്ക് തന്നുടലിൽ ഇടം കൊടുത്ത ശിവൻ
ബ്രഹ്മാവിൻ നാവിൽ കുടിയിരിയ്ക്കും സരസ്വതി
ജ്യോതിർമയി ഐശ്വര്യമൂർത്തി ശ്രീലക്ഷ്മിയേ
തിരുഹൃദയ മനസ്സിൽ കുടിയിരുത്തും മഹാവിഷ്ണുവും
വാനിലിരിപ്പവർക്കും – നാരീസാന്നിദ്ധ്യം വിട്ടെന്തു സന്തോഷം ?
പ്രണയിക്കുന്നെൻ പത്നിയേ, ദിവ്യശക്തി കണ്ടേൻ
ദേവന്മാർ തൻനിലയും അവളാൽ തന്നെയല്ലോ. 8

കുള്ളസ്വാമിയും ഭാരതീയാരോട് "മയിൽപീലി കൺമിഴികളുള്ള പെണ്ണിൻ പ്രേമമൊന്നേ ഈ ഭൂമിയിൽ സത്യസന്ധമായിട്ടുള്ളത് എന്നു തെളിയിച്ചിരിക്കുന്നത് നമുക്ക് കാണാൻ കഴിയും. 9

"ഈ ഭൂമിയിൽ രചിക്കപ്പെട്ട കാവ്യങ്ങളെല്ലാം,
സാഹിത്യമെല്ലാം പ്രണയത്തെയല്ലേ പുകഴ്ത്തുന്നത്? 10

എന്ന് കാവ്യങ്ങളും വേറെ പല സാഹിത്യങ്ങളും പ്രണയത്തെക്കു-റിച്ചുള്ളതാണെന്ന് അടിവരയിട്ട് കാണിച്ചിട്ടുണ്ട്.

ഇനിയും,

“മണ്ണിലുള്ള ജീവികളെല്ലാം ദൈവമാണെന്നാൽ
വീട്ടിലുള്ള ഭാര്യയും ദൈവമല്ലേ വിഡ്ഢികളേ ? 11

എന്നു ചോദിക്കുന്നു, പ്രണയത്തെ തെറ്റായി കണക്കാക്കുന്ന ചില മൂഢന്മാരെ ചൂണ്ടിക്കാണിച്ചുകൊണ്ട് ചോദിക്കുന്നു.

"നാടകത്തിലോ, കാവ്യത്തിലോ, പ്രണയ രംഗത്തെ
നാട്ടുകാരോ ബലേഭേഷ് ,വളരെ നന്ന് എന്നുവോർ
മാധ്യമത്തിലോ, വീട്ടിനുള്ളിലോ, കിണറോരൊത്തോ,
ഗ്രാമത്തിലോപ്രണയമെന്നാൽ ഗർജ്ജിക്കുന്നിവർ
കൊന്നു ശവപ്പെട്ടിയിലാക്കാൻ വഴിയൊരുക്കുന്നു.
പാരിൽ പ്രണയത്തെ മുളയിലേ നുള്ളിക്കളയുന്നു.
മൂഢരെല്ലാം അസൂയ മൂത്തോരോന്ന് ചെയ്ത്
ചതി മാർഗ്ഗത്തിലൂടെ പ്രണയത്തെ നശിപ്പിക്കുന്നു. 12

ഇതെല്ലാം ഈ കവിതയിൽ ആസ്വദിക്കുക. ആന്തരിക മാനദ-ണ്ഡങ്ങൾ നന്നായിട്ട് അറിഞ്ഞ വിവേകശാലിയാണ്

ഭാരതീയാർ.

ഈ പാരമ്പര്യത്തെ തന്റെ കൃതികളിൽ പേരെടുത്ത് പറഞ്ഞില്ലെങ്കിലും ഈ കൃതിയിൽ അവ അടങ്ങിയിരിക്കുന്നത് മനസ്സിലാക്കാൻ കഴിയും.

പണ്ടത്തെ ആചാര്യന്മാർ പ്രണയത്തെ കള്ളപ്രേമമെന്നും, പവിത്രപ്രേ-മമെന്നും രണ്ടായിട്ട് വേർതിരിച്ചു കാണിച്ചിട്ടുണ്ട്. കാമുകിയും കാമുകനും പരസ്പരം അറിയാത്തവരാണെങ്കിലും തൊലകാപിയർ പറയുന്ന പോലെ "ബാലതാണെയാൽ" ഒരു സ്ഥലത്ത് സന്ധിച്ച് പ്രണയമനുഭവിക്കുന്നു. 13 ഇതിനെ 'കള്ളപ്രേമം' എന്ന് ആന്തരിക വ്യാകരണം പറയുന്നു. ഇങ്ങനെ മോഷണ രീതിയിൽ പ്രണയിക്കുന്നവർ, പിന്നീട് എല്ലാ പേരെയും അറിയിച്ചു വിവാഹിതരാകുന്നു. ഇതിനെ സത്യപ്രേമം എന്ന് പറയാം. യാതൊരു കളവുമില്ലാതെ നേരായ മാർഗ്ഗത്തിൽ ആലോചിച്ച് വിവാഹം കഴിച്ച് ഭർതൃമതിയായി പൂർണ്ണ മനസ്സോടെ ജീവിയ്ക്കുന്ന സംസ്കാരമാ-യിരുന്നു പഴയകാലത്ത് നിലനിന്നിരുന്നത്. ഇതിനെ കള്ളമാർഗ്ഗത്തിൽ കൂടെ വരാത്ത സത്യപ്രേമം എന്നു പറയുന്നു.

ശാസ്ത്രം പറയുന്നോ പെണ്ണേ
ഈ ശാസ്ത്രമെന്തിനാണെടി!
അതിരുകടന്നവർക്ക്-പിന്നെ
ശാസ്ത്രം വല്ലതുമുണ്ടോടി

കാരണവരുടെ സമ്മതത്താൽ, വിവാഹ വിധിപ്രകാരം പിന്നീടാകാം

കാത്തിരിപ്പെത്രനാളെടീ നോക്കിവിടെ

യീകവിളിലൊരു പൂമുത്തം. 14

ഈ പാട്ടിൽ ഈ രണ്ട് വിധങ്ങളെ കുറിച്ചും വിവരിച്ചിരിക്കുന്നത് കാണാം. വിവാഹം എന്നു പറയുമ്പോൾ സത്യപ്രേമരീതിയും 'കവിളിൽ പൂമുത്തം' എന്നത് കള്ളപ്രണയത്തിന്റെ തുടക്കവുമാണ്.

സംഘം സാഹിത്യങ്ങൾ കള്ള വഴിവന്ന സത്യ പ്രേമങ്ങളെന്ന് പുകഴ്ത്തി വിശേഷിപ്പിച്ചിട്ടുണ്ട്. പ്രായപൂർത്തിയായ കൗമാരക്കാർക്ക് അഥവാ (യുവജനത്തിന്) ഉണ്ടാകുന്ന വികാരത്തെ പ്രേമം എന്നും കാമം എന്നും രണ്ടു പേരുകളിൽ പഴമക്കാർ വിളിച്ചിരുന്നു. ആരംഭത്തിൽ ഈ രണ്ടു വാക്കുകൾക്കും ഒരേ അർത്ഥമായിരുന്നു. കുറെക്കാലം കഴിഞ്ഞ-പ്പോൾ 'കാമം' എന്ന പദത്തിന് കുറച്ച് താഴ്ന്ന അർത്ഥമായിട്ട് പറയപ്പെ-ട്ടിരുന്നു. എന്നാൽ ഇന്നത്തെ കാലത്ത് ഈ പദത്തിന് കേവലം 'ദേഹസം-ബന്ധം' എന്നതായിട്ട് മാത്രം കണക്കാക്കപ്പെടുന്നു. 'പ്രണയം' എന്ന പദം ദൈവത്വം നിറഞ്ഞതായിട്ടും ചൂണ്ടിക്കാണിക്കപ്പെട്ടിട്ടുണ്ട്. തിരുക്കുറൾ-ൽ 'ഇണപത്ത്പാലിൽ' എന്ന അധ്യായത്തിൽ പ്രേമം, കാമം ഈ രണ്ടു പദങ്ങൾക്കും ഒരേ അർത്ഥം നൽകി കൊണ്ടാണെഴുതിയിട്ടുള്ളത്

'പ്രേമവികാരം' എന്നാൽ എന്ത്? ഒരു ആണിന്റെ ഹൃദയവും പെണ്ണിന്റെ ഹൃദയവും ഇണ ചേരുന്നതിന് തുടിച്ചുകൊണ്ടിരിക്കുന്നതിനെയാണ് പ്രേമം അഥവാ സ്നേഹം എന്ന് പറയുന്നത്. വാ തുറന്ന് പറയാൻ കഴിയാത്ത കാമുകന്റേയും കാമുകിയുടേയും ഒരേതരത്തിലുള്ള വികാരത്തെ കവി ഒട്ടും വിട്ടുപോകാതെ സംയോജിപ്പിച്ചിരിക്കുന്നത് 'കണ്ണമ്മാ എൻ കാതലി' എന്ന പാട്ടിലൂടെ വളരെ അത്ഭുതകരമായി വിവരിച്ചിട്ടുള്ളത് പലവട്ടം വായിച്ച് അനുഭവിയ്ക്കാം. ഈ പാട്ട് ആസ്വദിക്കുമ്പോൾ കുലശേഖരരാഴ്വാരിൻ തിരുമലയെ കുറിച്ചുള്ള അനുഭവം നമ്മുടെ ഓർമ്മയിൽ വരാതിരിയ്ക്കില്ല തിരുമലയിൽ തനിയ്ക്ക്, കൊക്ക്, മീൻ, പൊൻതടുക്ക്, ചെമ്പകം, പൊന്ത, തങ്കക്കുടം, കാട്ടാറ്, മലമുകളി-ലേയ്ക്കുള്ള വഴി പാതകൾ, ദൈവത്തിന്റെ ഗർഭകുടിയിലേയ്ക്കുള്ള പടികൾ ഇവയിൽ ഏതെങ്കിലും ഒന്നായി തീരാൻ കഴിഞ്ഞിരുന്നെങ്കിൽ എന്ന് ചിന്തിയ്ക്കുന്ന ആൾവാർ.

"എന്റെ ദേവന്റെ പൊൻമലമുകളിൽ<br>
ഞാനെന്തെങ്കിലുമൊന്നാകണമേ" 15

എന്ന് മുത്തായ്പ്പാക 'ഏതെങ്കിലും ഒരു തിരുശ്' എന്ന തീരുമാനം വെളിപ്പെടുത്തി. ഭാരതീയാരും ഇവൻ കുറിച്ചിട്ട കണ്ണൻപാട്ടിൽ,

ധരണിയിൽ ആകാശ ലോകത്തിൽ<br>
ആശ്രയിച്ചിരിക്കും സന്തോഷമെല്ലാം<br>
ഒരേ രൂപമായ് ചമഞ്ഞൊരുങ്ങി<br>
എന്നിലമൃതായി പെണ്ണേ (കണ്ണമ്മ) 16

എന്ന വരികളിൽ, എന്റെ ലോകത്തിലും നിന്റെ ലോകത്തിലും ഉള്ള ആനന്ദമെല്ലാം പെണ്ണെന്ന ഒരു രൂപത്തിൽ അടങ്ങിയിരിക്കുന്നതായി

പറയുന്നു. ഈ പ്രേമ വികാരങ്ങൾ പുരാതന സാഹിത്യങ്ങളിൽ പയറ്റിവന്ന രീതി ഭാരതീയാരുടെ ഗീതങ്ങളിൽ അത്ഭുതകരമായിട്ട് വിസ്തരിച്ചെഴു-തുന്നതിന് സഹായമായിട്ടുണ്ട് എന്നു തോന്നുന്നു.

പ്രായപൂർത്തിയായ ഒരു പുരുഷൻ അവന്റെ ജീവിതത്തിൽ എത്രയോ സ്ത്രീകളെ കണ്ടുമുട്ടുന്നു. അതുപോലെതന്നെ പ്രായപൂർത്തിയായ ഒരു സ്ത്രീയും എത്രയോ പുരുഷന്മാരെയും കണ്ടുമുട്ടുന്നു. എന്നാലാരോടും പ്രേമം തോന്നണമെന്നില്ല. എന്നാൽ വിധി വിളയാട്ടത്താൽ ഇവർ ഒരേ പൊഴിമുഖത്ത് നേർക്കുനേർ കാണുമ്പോൾ പ്രേമ വികാരങ്ങളിവരിൽ ഉടലെടുക്കാറുണ്ട് എന്ന് പറയുന്നത് ഒരു സാഹിത്യ പാരമ്പര്യത്തിന്റെ ശൈലിയാണ്.

ഓരോരിടങ്ങളിൽ നിന്നും വന്നവർ നമ്മൾ
ഒരേ ഗുണങ്ങളാലൊന്നായി പ്രേമത്താൽ
മുൻജന്മസുകൃതമോ ഈ സംയോജനം എങ്കിലും
**കാമുകിയേക്കാളുന്നതഗുണമുള്ള കാമുകൻ**! 17

എന്ന് തൊൽകാപിയത്തിൽ പറയുന്നുണ്ട്. ഇതിനെ പ്രൊഫസ്സർ ഒരു സാഹിത്യശൈലിയായും, അഭിപ്രായമായും തലേലെഴുത്തുകൂടെയാ-കാമെന്ന് പറയുന്നു. ഇതിന് ഉത്തരമായിട്ട് ഇളംപൂരണർ കാമവികാ-രത്തിലുള്ള നോട്ടം, ഒരേരീതിയിലുള്ള പ്രേമവുമായിട്ട് കൂടിയാൽ നന്മകൾ മാത്രമല്ലാതെ തിന്മകൾ ഒന്നും തന്നെയുണ്ടാകുകയില്ല എന്ന് വിവരി-ക്കുന്നു. ഈ പാരമ്പര്യം ജീവശാസ്ത്രപരമായ മോഷണത്തിലും,

അതാണ്,

അവനും അവളും പരസ്പരം കാണുമ്പോൾ
കാമവികാരം ഇരുവരിലും ഒന്നു തന്നെല്ലേ ?

എന്നു രചയിതാവ് ചൂണ്ടികാണിക്കുന്നു. 18 ഇതിന്റെ ഉത്തരം അറിയുന്നവർ ഈ പാരമ്പര്യത്തെ ഇതിലും കൂടുതൽ മനോഹരമായിട്ട് വ്യക്തമായിട്ട് വിവരിയ്ക്കാൻ കഴിയും. ഈ പാരമ്പര്യത്തെ, തന്ത്രത്തെ ഭാരതീയാരും അദ്ദേഹത്തിന്റെ കുയിൽപ്പാട്ടിൽ ഉപയോഗിച്ചിട്ടുണ്ട് എന്ന് പറഞ്ഞാലും തെറ്റാകുകയില്ല.

ഇങ്ങനെ കാട്ടിൽ വേട്ടയ്ക്കായിട്ട് ഒരു നിമിത്തമായി ചെറു-പ്പക്കാരുടെ കൂടെ വന്ന കുമാരനും, വേറൊരു നിമിത്തമായിട്ട് തോഴിമാരോടൊത്ത് വന്ന കുമാരിയും പരസ്പരം കാണുന്ന സന്ദർഭത്തിൽ, അവരുടെ കൂടെ വന്നവർ ഓരോരുത്തരും പിന്തിരിഞ്ഞു വിവിധ ദിക്കുകളിലേയ്ക്ക് മറഞ്ഞു പോകുന്നു എന്നത് പ്രണയ സാഹിത്യങ്ങളിൽ സാധാരണയായി കണ്ടുവരുന്നു. 19 ഇതും ഒരു സാഹിത്യശൈലിയാണെന്ന്, ഇതിനെ കുറിച്ച് പഠനം നടത്തുന്നവർക്ക് വളരെ നല്ല രീതിയിൽ വിശദീകരിയ്ക്കാനും കഴിയും. 20 ഈ സാഹിത്യ പാരമ്പ-ര്യത്തെ ചെറുകഥകളിലും കണ്ടുവരുന്നു.

തഞ്ചെവാണൻ കോയമ്പത്തൂർ. "കുറിയിടതരുഉയ്ത്ത നീങ്കൾ" 21 എന്ന അദ്ധ്യായത്തിൽ ഇതു വിശദമായിട്ട് ചർച്ചചെയ്തിട്ടുണ്ട്.

കുയിൽപാട്ടിൽ ഈ പദ്ധതി കാണാം. കവി ആ ചോലയിൽ കുയിലിനെ തമ്മിൽ കാണുമ്പോൾ അവിടുണ്ടായിരുന്ന പക്ഷിക്കൂട്ടങ്ങ-ളെല്ലാം എങ്ങോട്ടോ പറന്നു പോയിരുന്നു. ഇവരുടെ സംഭാഷണം അവസാ-നിച്ചപ്പോഴേക്കും പറവകളെല്ലാം അവിടേയ്ക്ക് തിരിച്ചു വന്നിരുന്നു. കാമുകീ കാമുകന്മാർക്ക് പരസ്പരം കാണുന്നതിന് ഒരടയാളസ്ഥലം ഉണ്ടായിരിക്കുന്നത് പോലെ പക്ഷികൾക്കും അതുപോലെ തന്നെയാ-ണെന്ന് കവി വിവരിച്ചു കാണിക്കുന്നത് അത്ഭുതകരമാണ്. തികച്ചും വളരെ അത്ഭുതകരം"

കുയിൽപ്പാട്ടിൽ 'കണ്ടയുടൻ പ്രണയം' എന്ന രീതി കയ്യേറി-യിരിക്കുന്നു. കുയിലിന്റെ പൂർവ്വ ജന്മത്തിന്റെ കഥ പറയുന്നിടത്ത് ഈ രീതി കാണാൻകഴിയും. 'ചെറുകുയിൽ' എന്ന തിരുനാമം നേടിയ കുയിൽ, ഒരു ദിവസം സന്ധ്യയ്ക്ക്, കളിച്ചു കൊണ്ടിരിയ്ക്കുന്നു. അപ്പോൾ ചേരരാജന്റെ മകൻ വേട്ടയാടി കൊണ്ട് അതേ കാട്ടിൽ വരുന്നു. രണ്ടുപേരും പരസ്പരം കാണുന്നു. പ്രണയപൂരിതരാകുന്നു.

ഇതിനെ

സായം സന്ധ്യയൊന്നിൽ നീയും സഖിമാരും
മിന്നൽക്കൊടികൾ വിളയാടും പോലെ
കാനനത്തിൽ കളിച്ചുകൊണ്ടിരിക്കുമ്പോൾ
വേട്ടയാടി വന്ന വെൽവേന്ദ്രൻ ചേരമാന്റെ
അരുമപുത്രൻ സ്നേഹിതരെ പിരിഞ്ഞൊറ്റയ്ക്കൊരു
മാനിനെ പിന്തുടർന്നു വരുമ്പോൾ
കണ്ടുനീകളിച്ചീടുന്നുതോഴികളോടൊത്തു-
ണ്ടാകുന്ന മോഹം കുമാരനിലും- "നിന്നെ-
യെനിയ്ക്കായി നിശ്ചയിച്ചിരിക്കുന്നു, മാലിനീ
മന്നവൻ കണ്ടമാത്രയിൽ മോഹിച്ചീടുന്നു-
നിന്നെയവൻ നോക്കി നിൽക്കുന്നിമവെട്ടാതെ -
നീയവനേയും നിർന്നിമേഷയായി,
ആ പരസ്പര നോട്ടത്തിൽ നിങ്ങളറിയാതെ
രണ്ടാത്മാവുകൾ അലിഞ്ഞുചേരുന്നു. 22

ഈ തരത്തിലുള്ള ഒരു പ്രണയ പാരമ്പര്യം തൊലകാപിയർ കാലം മുതലേ ഒരു സാഹിത്യ പാരമ്പര്യമായിട്ട് തുടർന്നുവരുന്നു. 'അകനാനൂറ്' 23 കളിത്തൊകൈ, പെരുങ്കതൈ, സീവക ചിന്താമണി, കമ്പരാമായണം മുതലായവയിൽ ഇത്തരം സംസ്കാരം പ്രണയഭ്രൂണമായി ജനിച്ച് വളർന്ന് വന്നിട്ടുള്ളത് കാണാൻ കഴിയും. എന്നാൽ ചെറിയതോതിൽ ആണെ-ങ്കിലും ഇതിനെ അത്ഭുതകരമായിട്ട് വർണ്ണിച്ചിട്ടുണ്ട്.

"എൻ മാതാവും നിൻ മാതാവും ആരോ,
എൻപിതാവിനും നിൻ പിതാവിനുമില്ലൊരു ബന്ധവും
ഞാനും നീയും തമ്മിൽ കണ്ടിട്ടേയില്ലിതുവരെ

എങ്കിലും നൽനിലത്തിലൊഴുകും ജലംപോൽ
പ്രണയ ഹൃദയങ്ങൾ തനിയേ വന്നു ചേർന്നിടും 24

ഇവിടെ ഒരുതരത്തിലുള്ള സംബന്ധവും സൗഹൃദവും പരിചയം പോലും ഇല്ലാതിരുന്നിട്ടും രണ്ടു ഹൃദയങ്ങളിൽ തനിമയാർന്ന പ്രേമം ഉണ്ടായിരുന്നതിനാലും, ഈ പ്രേമം പല പല ജന്മങ്ങളിലൂടെ അവതാരം പൂണ്ട് ഇടവിടാതെ ചുറ്റിപിണഞ്ഞിരിക്കുന്നത് കണ്ടു ആനന്ദിയ്ക്കാം.

പ്രേമ ജീവിതത്തിൽ വികാരങ്ങളുടെ ഒരു സമരം തന്നെ നടക്കു-ന്നതായി കാണാം. സ്വയം നിയന്ത്രണങ്ങൾക്കും തന്നിലുയരുന്ന പ്രേമ വികാരങ്ങൾക്കും ഇടയിൽ നടക്കുന്ന ഒരു മൽപ്പിടുത്തമാണിത്. നായകന്റെ ഗുണങ്ങളായ, അറിവു, നിറവ്, സഹിഷ്ണുത, അനുസരണം എന്നീ നാല് ഗുണങ്ങളും നായകിയുടെ ഗുണങ്ങളായ നാണം, ഭയം, അജ്ഞത, സംഭ്രാന്തി ഈ നാലു ഗുണങ്ങളും അവരവരുടെ അവബോധത്തിൽ അടങ്ങിയിട്ടുണ്ട്. സ്ത്രീയും പുരുഷനും പരസ്പരം കൂടിച്ചേർന്നാൽ ഈ നാലു ആഗ്രഹങ്ങളുടെ സമ്മർദ്ദത്തിന് അകപ്പെട്ടു പോകുന്ന വഴികളിൽ പുല്ലു ചാഞ്ഞു കിടക്കുന്നതുപോലെ ചാഞ്ഞു കിടക്കുന്നു. അവഗ-ണിയ്ക്കാൻ കഴിയാത്ത എല്ലാ ആഗ്രഹങ്ങളും എല്ലാ വികാരങ്ങളെയും സ്വയം നീക്കം ചെയ്യുന്നു. നൂലിൽ കൊരുത്തിട്ടിരിക്കുന്ന താലി പോലെ ജലത്തിന്റെ മുകളിലൂടെ പോകുന്ന ബോട്ട് പോലെയും, സ്വാഭാവികമായിട്ടുള്ള ഗുണങ്ങളുടെ ഓട്ടത്താലും ഇരുവരും പുനർമിലനത്തിലേർപ്പെടുന്നു എന്ന് വൈകാരിക മിശ്രിതത്തെ അതിശ-യകരമായി വിശദീകരിക്കുന്നു. 25 ഈ പുസ്തകത്തിൽ "ലൈംഗികത രണ്ടുപേരിലും സമാനമാണ്" എന്നത് ഈ അധ്യായത്തിൽ പറഞ്ഞിരി-ക്കുന്നത് ശ്രദ്ധാർഹമാണ്.

ഈ വൈകാരിക പോരാട്ടത്തെ മാനത്തിനും പ്രേമത്തിനും ഇടയിലുള്ള പോരാട്ടത്തെ തൊലകാപിയവും സൂചിപ്പിച്ചിട്ടുണ്ട്; തിരുക്കുറളും വിവരിച്ചിട്ടുണ്ട്.

പ്രാണനും മേലെയാണ് മാനം;മാനത്തിനും
മേലെയാണ് കുറ്റമറ്റ പ്രണയമെന്നാലും
ആരെന്തുപറഞ്ഞിടുമെന്ന മാനഭയത്താലാത്മഗതമായി
പങ്കിടുന്നു തൻ ഹൃദയത്തോട്,
കാമുകനെക്കാണുവാനായുള്ളതിയായാഗ്രഹം കേവലം
പകൽക്കിനാവുകളായിട്ട് മണ്ണടിഞ്ഞീടുന്നു. 26

എന്ന് ഈ കൃതിയിൽ ആചാര്യനായ തൊലകാപിയർ വിവ-രിച്ചിരിക്കുന്നത് കാണാം. വള്ളുവ പെരുന്ത കൈയുമും,

കാമം വിടാനാവില്ലേൽ നാണം വിടൂ മനസ്സേ
ആവുന്നില്ലെനിക്കിതു രണ്ടും താങ്ങുവാൻ: 27

എന്ന് വെളിപ്പെടുത്തുന്നവർ, കാമുകിയുടെ നെഞ്ചിൽ നോക്കി-കൊണ്ട് "ഒന്നുകിൽ കാമാസക്തിയെ വിടൂ, അതിനെ വിടാൻ പറ്റില്ലെങ്കിൽ മാനത്തെ (നാണത്തെ) വിടൂ' എന്നു പറയുന്നത് കാണാം.

'കളിത്തൊകൈ' യിലെ നായകിമാരുടെ രീതി ഇങ്ങനെയാണ്. നായകനായവൻ ആനയുടെയും മറ്റും കാൽപ്പാടുകൾ പിന്തുടർന്ന് വരുന്നവനെ പോലെ, നായികയെ ചുറ്റിപ്പറ്റി വന്നിടുന്നു; തന്നിലുള്ള പ്രണയനൊമ്പരത്തിന്റെ ലക്ഷണങ്ങൾ അവനിൽ വ്യക്തമാക്കപ്പെടുന്നു. ഇങ്ങനെ കുറച്ചു ദിവസങ്ങൾ മുന്നോട്ടു പോകുന്നു. പല ദിവസങ്ങളായിട്ട് ഇതുതന്നെ കാണുന്ന നായകിയ്ക്ക് അവനുമായിട്ട് യാതൊരുവിധ പരിചയവുമില്ലെങ്കിൽ പോലും അവൻ അനുഭവിയ്ക്കുന്ന വേദന സഹിയ്ക്കാൻ കഴിയുന്നില്ല. എന്നിട്ടും നായകൻ തന്റെയുള്ളിലുള്ളതിനെ തുറന്നു പറയുന്നില്ല. നായകന്റെ ഈ പരിസ്ഥിതിയിൽ മനസ്സലിഞ്ഞ് അവനെ സമീപിച്ചു കൊണ്ട് നിന്റെയീ അവസ്ഥയിൽ എനിക്ക് സഹിയ്ക്കാൻ കഴിയുന്നില്ല എന്ന് അറിയിക്കുന്നു. ഇത് പെണ്ണിന്റെ സ്വഭാവിക ഗുണങ്ങളിൽപ്പെടുന്നു. ഇങ്ങനെ ദിവസങ്ങൾ കടന്നു പൊയ്കൊണ്ടിരുന്നാൽ നായകൻ ഒരു ദിവസം മരണമടഞ്ഞേക്കും എന്ന് കരുതി, തന്റെ സ്വാഭിമാനമെല്ലാം മറന്ന് ഇങ്ങനെ ചെയ്യുന്നു. ഒരു ദിവസം നെൽപ്പാടത്തിന് സമീപമുള്ള ഒരു ഊഞ്ഞാലിൽ ആടി കൊണ്ടിരിക്കുമ്പോൾ, അവിടേയ്ക്ക് വരുന്ന നായകനെ തന്നെ ഊഞ്ഞാലാട്ടാനായിട്ട് അഭ്യർത്ഥിക്കുന്നു. അഭ്യർത്ഥന സ്വീകരിച്ച അവൻ അവളെ ഊഞ്ഞാൽ ആട്ടുന്നു. നായകി, മനപൂർവം അവന്റെ മാറിടത്തിലേക്ക് വീഴുന്നതായി അഭിനയിക്കുന്നു. നായകൻ അത് വാസ്തവമെന്ന് വിചാരിച്ചു. പെട്ടെന്ന് അവളെ താങ്ങിയെടുക്കുന്നു. തന്നോട് ചേർത്ത് പിടിക്കുന്നു. നായകി അവന്റെ ദേഹത്തിലേയ്ക്ക് ബോധംകെട്ട് വീഴുന്നതായിട്ടഭിനയിക്കുന്നു. "ഈ സന്ദർഭം മാനത്തിനും നാണത്തിനും ഇടയ്ക്കുള്ള മൽപ്പിടുത്തത്തെ കാണിക്കുന്നു." 28 ഈ പ്രേമശൈലി ഭാരതീയാരുടെ കുയിൽപ്പാട്ടിൽ വളരെ മനോഹരമായിട്ട് വിവരിച്ചിട്ടുണ്ട്. കുയിലിന്റെ പൂർവ്വ ചരിത്രത്തെക്കുറിച്ച് പറയുമ്പോൾ:

രോമാഞ്ചത്താലുണ്ടായ പുളകത്താൽ
സാഗര തിരമാലകളലറും പോൽ ആനന്ദം
നാണംമറന്നുപോയ്, സ്വയം മറന്നുകാൺവൂ
മടുക്കാത്ത സുന്ദരസ്വപ്നത്തിലകപ്പെട്ടു-
തൻനായകൻ തൻ സുഖസ്പർശം തഴുകി
മുട്ടിയുരുമ്മി, ചുടുമുത്തം നെറുകയിൽ
നൽകും പോലവൾ മതിമറന്നിരിപ്പൂ" 29

എന്ന മുനിയുടെ വാക്കുകളിലൂടെ ഇതിനെ താരതമ്യപ്പെടുത്തി പറഞ്ഞിട്ടുള്ളത് ഇവിടെ കാണാൻ കഴിയും.

പൊതുവേ, ലൈംഗിക വേഴ്ചയ്ക്ക് ശേഷം കാമുകൻ "നിന്നെ പിരിയില്ല, പിരിഞ്ഞാൽ ഞാനില്ല" എന്നു പറയുന്നത് പ്രണയ സാഹിത്യത്തിൽ പലപ്പോഴും ആവർത്തിച്ചുകൊണ്ടേയിരിക്കുന്നത് സ്വാഭാവികമാണ്.

തഞ്ചൈവാണൻ, കോയമ്പത്തൂർ നായകൻ;

"പെൺകിടാവെ, പിരിയില്ല,
ജീവിച്ചിരിയ്ക്കില്ല നിന്നെ പിരിഞ്ഞാൽ! 30

എന്ന് തന്റെ കാമുകിയോട് പറയുന്നത്. കാണാം. ഇത്തരത്തിലുള്ള ശൈലി തന്നെയാണ് കുയിൽപ്പാട്ടിലും.

"വേദവിധിപ്രകാരം നിന്നെ വേളി ചെയ്തീടും
മാലിനീ, എന്ന് വലം കരം തൊട്ടു സത്യം ചെയ്തിടുന്നു. 31

എന്ന് ചേരരാജാവ് ചെറുകുയിലിന്റെ വലതു കയ്യിൽ തൊട്ടു വാഗ്ദാനം നൽകിയതിനെക്കുറിച്ച് കവി വരച്ചു കാണിച്ചിരിക്കുന്നു.

സാധാരണയായി പെൺകുട്ടികൾ, അവരുടെ മനസ്സിലുള്ള പ്രണയ-ത്തെക്കുറിച്ച് വേറെയാരോടും, പ്രണയിക്കുന്നവനോട് പോലും തുറന്നു പറയുന്ന സ്വഭാവമില്ല. ഇതിനെക്കുറിച്ച് തൊലകാപിയർ:-

"മാനം മറന്ന് തൻകാമദാഹത്തെ പുരുഷനോട് പറയും
പാരമ്പര്യമൊരു കാലത്തും കണ്ടീല്ല" 32

എന്ന് വ്യക്തപെടുത്തിയിരിക്കുന്നു. കണ്ണുകളടച്ചാലുടൻ തന്നെ മനസ്സിലാക്കാൻ കഴിയുന്നതാണ് ഇന്നത്തെ സത്യസന്ധമായ പ്രണയം എന്നതാണ് വാസ്തവം. സാഹിത്യത്തിലും ഇതിനെ വർണ്ണിച്ചിരിക്കുന്നതായി കാണാൻ കഴിയും.

'നോട്ടം രണ്ടാണെങ്കിലും വികാരങ്ങളൊന്നാണെന്നറിഞ്ഞ്,
കൂട്ടിചേർത്ത് പാടുന്നത് കാമ ലക്ഷണം' 33

എന്ന് തൊലകാപിയരുടെ വാക്കുകളിൽ കാണാം. ഈ പ്രണയത്തെ കുറിച്ച് തിരുവള്ളുവപെരുമാൾ-

'കണ്ണോട് കണ്ണുകളിടയുമ്പോൾ
വാക്കുകൾക്കില്ല പ്രയോജനം' 34

എന്ന് വിവരിച്ചിട്ടുണ്ട്. ഇതിനെക്കുറിച്ച് വേറെ രീതികളും പ്രതിപാദിച്ചിട്ടുണ്ട്.

"ഇവളുടെ രണ്ടു നോട്ടങ്ങളിലൊന്നു, നോവു-
ണ്ടാകുമ്പോൾ, മറു നോക്കതിനു മരുന്നായീടുന്നു"

ആരുമറിയാതെ എനിക്കെറിയും കള്ളനോട്ടത്തിന്
കാമാനുഭവത്തിനേക്കാൾ വലിയ സുഖമെന്നറിയുന്നേൻ

ഞാൻ നോക്കുമ്പോൾ നിലം നോക്കുമവൾ-
ഞാൻ നോക്കാതെയിരിക്കുമ്പോളെന്നെ നോക്കി ചിരിക്കും

എന്ന മൂന്നു തിരുക്കുറളിൽ വിവരിച്ചിരിക്കുന്നു. 35 പ്രേമനാട-കത്തിൽ "കുറിപ്പുകളിൽ" പലപല പ്രേമാവസ്ഥകളെക്കുറിച്ച് അത്ഭുതക-രമായി നിറവേറ്റിയിട്ടുണ്ട്. കമ്പരാമായണത്തിൽ സീതയക്കും രാമനും ഈ രീതിയിലുള്ള പരസ്പര നോട്ടത്തിനാലേ അനുരാഗമുണ്ടായി എന്നു പറയുന്നുണ്ട്-

"അവനും നോക്കുന്നു അവളും നോക്കുന്നു' എന്ന് കാണിച്ച്" 36

"വില്ലേന്തിയ തരുണനും, വാലിട്ട് കണ്ണെഴുതിയോളും
പരസ്പരം കൈമാറുന്നു സ്വഹൃദയങ്ങൾ" 37

എന്ന തീരുമാനത്തേയും അറിയിക്കുന്നു.
എന്നാൽ ശൂർപ്പണഖ വന്ന് രാമനോട്-

തന്നുള്ളിലെ കാമദാഹത്തെ
താനേ പോയി പറയുന്നത് സാധ്യം
'അതെ'യെന്നു പറയുവാൻ പോലും
നല്ല കുലത്തിലെ പെണ്ണിന്നസാധ്യം.
ഇങ്ങനൊരു കാമ മയക്കത്തിലുള്ള
ജീവനെ കുറിച്ചോർത്ത് വെന്തിടുന്നു
എന്തു ചെയ്യാനെനിക്കാരുമില്ല,
'കാമ' മെന്നൊരുവന്റെ
കദനങ്ങളിൽ നിന്നും
നീയെന്നെ രക്ഷിക്കൂ. 38

എന്ന് തന്റെ പ്രണയത്തെക്കുറിച്ച് പറയുന്ന മറ്റൊരു രീതിയും കമ്പൻ കാണിച്ചിട്ടുണ്ട്. ഇത് സംഘകാലം മുതലേ കണ്ടു വരുന്നു. ഈ രീതിയെ പുതിയൊരു രീതിയായിഎടുത്തിരിക്കുന്നു ഭാരതീയാർ. ഭാരതീയാറിന് തുറന്നു സാധിയ്ക്കാത്ത രഹസ്യ പ്രണയത്തെക്കുറിച്ചും വ്യക്തമാ-യിട്ടറിയാൻ കഴിയും. അതുപോലെ നേരായിട്ടുള്ള പ്രണയത്തെക്കുറിച്ചും തിരിച്ചറിയാൻ സാധിക്കുന്നു. ഈ രണ്ടു വിഷയങ്ങളെക്കുറിച്ചും ഭാരതീ-യാർ കുയിൽപാട്ടിൽ വിവരിച്ചിരിക്കുന്നു.

"പ്രണയത്താൽ വാടിവീണു, പ്രണയിക്കുന്നെങ്കിലും
പ്രണയിനികൾ തുറന്നു പറയും പ്രവണതയില്ലറിവേൻ" 39

എന്നു കുയിൽ പശുവിനോട് പറയുന്നത് പോലെ തോന്നുന്നു. രണ്ടാമത്തെ ഭാഗത്ത് മാടും കുരങ്ങനും പ്രേതങ്ങളായിട്ട് കുയിലിന്റെ പിന്നാലെ അലയുന്നു.

"നിന്നെ കുയിലാക്കി മാറ്റി നീ പോകുംദിശകളിൽ
നിന്നെയേ പിൻതുടരുന്നേൻ" 40

എന്ന് കുയിലിന്റെ പൂർവ്വചരിത്രം മുനികുമാരന്റെ വാക്കുകളിലൂടെ വിസ്തരിച്ചിരിക്കുന്നത് കാണാം.

പ്രേമികൾ ചിലനേരങ്ങളിൽ അവർ സ്നേഹിക്കുന്നവരുടെ മേനിയഴകിനെ വർണ്ണിക്കാറുണ്ട്. ഉദാഹരണത്തിന് കമ്പരാമായണത്തിൽ കമ്പൻ, സീതാദേവിയുടെ അംഗലാവണ്യം അടിമുതൽ മുടിവരെ ശ്രീരാമൻ, ഹനുമാന് വർണ്ണിച്ചു കേൾപ്പിക്കുന്ന രീതിയിലുള്ള പാട്ടുകൾ വിവരിച്ചിട്ടുണ്ട്. 41 അതുപോലെതന്നെ ഹനുമാൻ സീതാദേവിയോട് ശ്രീരാമന്റെ അടയാളങ്ങളെ കാണിച്ചു നവരസങ്ങളാൽ മുഖഭാവനകൾ

കൊണ്ട്, അടി മുതൽ മുടി വരെ യുള്ള ശരീരഭംഗിയെക്കുറിച്ചുള്ള ഗാനങ്ങളെ ഉൾപ്പെടുത്തിയിട്ടുണ്ട്. 42 ഇതിന് വിപരീതമായി ശൂർപ്പണഖ രാവണനോട് സീതയുടെ അംഗലാവണ്യത്തെ വർണ്ണിച്ച് പറഞ്ഞ് അവനും സീതയുടെ മേൽ മോഹം 43 ഉണ്ടാകും വിധം ഉള്ള പാട്ടുകളും കാണാൻ കഴിയും. ഇതേപോലെ ചിന്താമണിയിലെ ഗോവിന്ദൻ, തന്റെ പുത്രിയുടെ മേനിയഴകിനെ കുറിച്ച് സേവാഗണത്തിനോട് വർണ്ണിക്കു-ന്നതിങ്ങനെയാണ്.

'വെണ്ണപോലെ മാധുര്യമുള്ളവൾ<br>
മേൻപാൽ പോലെ പരിശുദ്ധയായവൾ<br>
ഉണ്ണാനായിട്ട് ഉരുക്കിയെടുത്താ-<br>
ലാ നെയ്യ്പോലൊരു മേനിയാൾ'. 44

ഈ അധ്യായത്തിൽ ഇടയൻ തന്റെ ജാതിയിൽ എപ്രകാരം അനുയോ-ജ്യമോ, അപ്രകാരം ഗോവിന്ദനോട് പറയുന്ന രീതി അഭിനന്ദാർഹമാണ്. കുയിൽപാട്ടിൽ, ആ കുയിൽ ജ്യോതിപ്പെണ്ണായി അവളുടെ സൗന്ദര്യത്തെ-

......... കവിതാ പഴത്തിനെ പിഴിഞ്ഞു,<br>
ആ രസത്തിൽ തേനും അമൃതും ചേർത്ത<br>
പാനീയത്തിൽ താനും കുറച്ചമൃതം കലക്കി<br>
പ്രേമവെയിലിൽ ഉണക്കിയെടുത്ത മധുരകട്ടകളാൽ<br>
മാധവന്റെ മേനി നിർമ്മിച്ചു ബ്രഹ്മാവും ." 45

എന്ന രസം തുള്ളികളായി കവിതയിലുടനീളം വർണ്ണിച്ചിരിക്കുന്നു. ഈ ശൈലി വള്ളയാർ നിളെയിൽ താണ്ഡവം ചെയ്യുന്ന നടരാജനെ വർണ്ണിക്കുന്നു.

പല വിധമുള്ള മൂന്നു പഴങ്ങൾ പിഴിഞ്ഞരിച്ചെടുത്ത്<br>
ശർക്കരയും കൽക്കണ്ടും പൊടിച്ച് ചേർത്ത്<br>
തനിനറു തേനും പശുവിൻ പാലും തേങ്ങാ-<br>
പാലും ചേർത്തൊരു പരുവത്തിൽ കുഴച്ച്,<br>
കുറച്ച് നെയ്യൊഴിച്ചിളം ചൂടിൽ വച്ചിളക്കി-<br>
യെടുക്കും സ്വാദ് കുമിളകൾ ആകുന്നിതാ." 46

എന്ന് പാട്ടിന്റെ ഒരധ്യായത്തിൽ മനോഹരമായി കൊടുത്തിരി-ക്കുന്നത് കണ്ട് ആനന്ദിച്ചീടാം. വള്ളലാറുടെ ഭക്തിഗീതയെ പ്രേമഗീത-യാക്കി ഭാരതീയാർ മാറ്റിയിരിക്കുന്നു. പ്രേമത്തിന്റെയും ഭക്തിയു-ടെയും സ്ഥാനം മാറിമാറി വന്നാലും ചിന്തിക്കുന്നത് ഒരുപോലെ തന്നെയല്ലേ.

1 സുബ്രഹ്മണ്യ അയ്യർ , ഏ. വി: തർക്കാലത്തമിഴ് ഇലക്കിയം (1942)
2 കുയിൽപ്പാട്ട്: കുയിലിൻ കാതൽ കതൈ . വരി (13-14); (49 - 50)
3 വേണ്ടുവോർ കണ്ണൻപ്പാട്ടുത്തിരൻ, (സർവോദയ ഇലക്കിയ പണൈ, മധുര - 625001) എന്ന പുസ്തകത്തിൽ കണ്ട് മനസ്സിലാക്കാം.
4 കണ്ണൻ എൻ കാതലൻ (1)-7)
5 കണ്ണമ്മ എൻ കാതലി (3) - 1
6 കണ്ണമ്മ എൻ കാതലി (3) - 1
7 കണ്ണമ്മ എൻ കാതലി 3 -2
8 സുയചരിതൈ: 2. ഭാരതി അറുപത്താറു -48
9 മേൽപടി മേൽപടി - 49-50
10 അതേ പേജ് – 29
11 അതേ പേജ് – 51
12 അതേ പേജ് – 45
13 അതേ പേജ് – 52
14 തൊൽ. പൊരുൾ. കളവു – 2
15 കണ്ണമ്മാ – എൻ കാതലി – (1) 3
16 പെരു. തിരു 4 : 10
17 കണ്ണമ്മാ - എൻ കാതലി – (6) 8
18 തൊൽ. പൊരുൾ - കളവിയൽ- 2
19 ഇറൈ. കള. നൂർപാ – 2
20 ഇറൈ. കള . നൂർപാ – ഇൻ ഉറൈ കാൺക
21 കുറൂൻ. 11
22 താ. കോ. 132-137
23 കു. പാ. കുയിലിൻ മുർപിറപ്പിൻ വരലാറു------------വരി . (61-72)
24 അകം – 48
25 കുറുൻ . 40
26 ഇറൈ . കൾ .....നൂർ 2 ( ഉറൈ കാൺക)
27 തൊൻ .പൊരുൾ കളവിയൽ - നൂർ- 23 കു -3
28 കുറൾ - 1247 ( നെഞ്ചൊടുകിളത്താൽ - 7
29 കലി 37 ( കുറിഞ്ഞിക്കലി – 1)
30 കു . പാ : കുയിലിൻ മുർപിറപ്പിൻ വരലാറു . വരി (108-114)
31 ത . വാ . കോ – 23
32 കു . പാ : കുയിലിൻ മുർപിറപ്പു വലെറു വരി (106-107)
33 തൊൽ - പൊരുൾ - കളവിയൽ - 28
34 അതേ പേജ് - 93
35 കുറൾ - 1100
36 അതേ പേജ് – 1091.1092,1094.

37 കമ്പ. ബാല. മിഥിലൈ – 35
38 അതേ പേജ് – 37
39 അതേ അരണി (സൂർപ്പണകൈ – 45
40 കു. പാ. കുയിലും മാടും – വരി (39 - 60)
41 അതേ പേജ്. കുയിലിൻ മുർപിറപ്പിൻ വാരലാറു – വരി (191 - 192)
42 കമ്പ. കിഷ്കിതൈ – നാടവിട്ട. 33 - 40
43 അതേ പേജ്. സുന്ദര ഉരുക്കാട്ടു 39 - 58
44 അതേ പേജ്. ആരണിയ, മാരീചൻ വതൈ (69 - 74)
45 സീവക കോവിന്ദൈയാർ ഇളമ്പകം – 480
46 കുപാ : കുയിലിൻ മുർപിറപ്പു വരലാറു – വരി (241 - 45)
ആറാം തിരു മുറൈ – അരുളവിളക്ക മാലൈ – 4106.

# അധ്യായം – 5

# പാട്ടിലെ പ്രകൃതി സൗന്ദര്യം

പ്രകൃതിയിലെ വസ്തുക്കൾ മനോഹരമായി സമാധിയിൽ കീഴടങ്ങി-യിരിക്കുന്നു. അവയെക്കുറിച്ച് നമ്മളോട് സംസാരിക്കുന്നത്, അവയുടെ ആനന്ദം പോലും തടസ്സപ്പെടുത്താം.. അവയുടെ സമാധാനത്തെ ശല്ല്യപ്പെടു-ത്താതിരിക്കുക എന്നത് നല്ലൊരു ഗുണമാണ്. ആ സമാധാനത്തിൽ നാം പങ്കാളികളാകണം. അങ്ങനെ പ്രകൃതിയുടെ സമാധാനത്തിൽ പങ്കാളിയാ-യവരിൽ ഒരാളാണ് കവി. അദ്ദേഹത്തിന് പ്രകൃതി ഒരു സമ്മാനമാണ്. അദ്ദേഹം പ്രകൃതിയെ സ്വീകരിച്ചിരിക്കുന്ന രീതി സവിശേഷമാണ്. ഉറങ്ങുന്ന കുഞ്ഞിനെ അമ്മ ആലിംഗനം ചെയ്തിരിക്കുന്നത് ശ്രദ്ധിച്ചിട്ടുണ്ടാ-വുമല്ലോ? കുഞ്ഞിനെ തന്റെ നെഞ്ചോട് ചേർത്ത് പിടിച്ചിരിക്കും എന്നാലും കുഞ്ഞിന്റെ ഉറക്കത്തിന് ഒരു കുഴപ്പവും ഉണ്ടാവില്ല. അടുത്ത ക്ഷണത്തിൽ അവളും സ്വയം മറക്കുന്നു, ഉറക്കത്തിലേക്ക് വഴുതി വീഴുന്നു. ആ രീതിയിൽ കവി ഈ പ്രകൃതിയെ ആലിംഗനം ചെയ്തിരിക്കുന്നു. 1 അവൻ അവനെ തന്നെ മറക്കുന്നു. ആനന്ദത്തിൽ തേലാടുന്നു. കവി പ്രകൃതിയെ അതിന്റെ സുഖകരമായ നിശ്ചലത നഷ്ടപ്പെടുത്താതെ സ്വീകരിക്കുന്നു. അതിൽ നിന്നും പുറത്തു വന്ന സന്തോഷത്തോടെ മതിമറന്ന് പാടുന്നു. ചിലപ്പോൾ നൃത്തം ചെയ്യുന്നു. ഇതെല്ലാം കലകളാണ്. അവർ അനുഭവി-യ്ക്കുന്ന ഈ ആനന്ദത്തിന്റെ അനുഭവം അവർ പാടിയ പാട്ടിലും നൃത്തത്തിലും കാണാൻ കഴിയും. അതെല്ലാം കണ്ട് കവി തുള്ളിച്ചാടി ആനന്ദിച്ചീടുന്നു. ഈ പ്രകൃതിയിലെ സന്തോഷത്തോട്, കൂടിച്ചേർന്ന് ജീവിക്കേണ്ടതിന് എന്നും തയ്യാറാകേണ്ടത് എങ്ങനെയെന്ന് നമ്മെ പഠിപ്പിക്കുന്നു. അത് നമ്മളെ ഉന്നത നിലവാരത്തിലേയ്ക്ക് ഉയർത്തുന്നു. മനസ്സിന് സമാധാനവും സന്തോഷവും നൽകുന്നു. നമ്മളറിയാതെ നമ്മുടെ ഹൃദയം തേടികൊണ്ടിരിക്കുന്ന വസ്തുത/വസ്തു അതു തന്നെയായിരിക്കും. 2

ഇതെല്ലാം ഒരു തരം കലകളാണ്. അവർ ഈ സന്തോഷത്തിന്റെ ചില നല്ല വായ്ത്താരികൾ അവർ പാടിയ പാട്ടിലും ആടിയ നൃത്തത്തിലും നമ്മെ സന്തോഷപ്പെടുത്തുന്നു. അതുകണ്ട് കലകൾ കലകൾ എന്ന് കൊണ്ടാടി തുള്ളിച്ചാടി, നമ്മൾ ഈ ലോകത്തിലുള്ള സന്തോഷത്തോടു കൂടി ചേർന്ന് ജീവിക്കുന്നത് എങ്ങനെയെന്ന് പഠിയ്ക്കണം. അത് നമ്മളെ ഉന്നതങ്ങളിലേക്ക് ഉയർത്തുന്നു. മനസ്സിന് സമാധാനവും നൽകുന്നു. നമ്മളറിയാതെ നമ്മുടെ ഹൃദയം തേടിക്കൊണ്ടിരിക്കുന്ന വസ്തു അതായിരിക്കും എന്ന് കവി പറയുന്നു. 3 4

ഭാരതീയാരുടെ കൃതികളെ ആഴത്തിൽ പഠിച്ചാൽ, പ്രകൃതി സൗന്ദര്യ-ത്തിന്റെ ഒരു വലിയ കലവറയാണെന്ന് മനസ്സിലാക്കാൻ കഴിയും. സൂര്യൻ, നിലാവ്, നക്ഷത്രങ്ങൾ, കാറ്റ്, മഴ മുതലായവയെക്കുറിച്ച് പാടിയ പാട്ടുകളിൽ അവരുടെ പ്രകൃതിപ്രേമം കാണാം. കവിയ്ക്ക് വെളുപ്പാൻ കാലം, തിരുസന്ധ്യ പിന്നെ അർദ്ധരാത്രികളിലും അവരുടെ മനസ്സിൽ

കഥകൾ രൂപംകൊള്ളുന്നു. കുയിൽപ്പാട്ടിലും, അവരുടെ പ്രകൃതി സൗന്ദര്യവർണ്ണന കണ്ട് ആനന്ദപ്പെടാൻ കഴിയും. 5 കുയിൽപ്പാട്ടിന്റെ ആരംഭവേ ഒരു പ്രഭാതമാണ്. ഉഷസിൽ തന്റെ കിരണങ്ങളെ നീലസമുദ്രത്തിൽ വീഴ്ത്തുന്നു. സമുദ്രത്തിന്റെ ഉപരിതലത്തിൽ വീഴുന്ന ആ അഗ്നിരശ്മികൾ, നീലമുത്തുകൾ പോലെ ശോഭിക്കുന്നത് കാണാൻ കഴിയും. അതിനുപുറമേ വേഗത്തിലിരമ്പി വരുന്ന തിരകളുടെ ശബ്ദം പോലും 'വേദാന്തപാട്ട്' പോലെ കവി കേൾക്കുന്നു.

കാറ്റിനേയും കടലിനേയും 'ഇണ' ചേർത്ത് പാടിയ പാട്ടുകളെ കുറിച്ചുള്ള അഭിപ്രായങ്ങൾ അദ്ഭുതകരമാണ്. ഇതിനെ കുറിച്ച് ചില വരികൾ :-

"കടൽ കാറ്റിനെ പരത്തുന്നു" 6

ഉഷ്ണമേഖലപ്രദേശങ്ങളിൽ നിന്നും താപം കുറഞ്ഞ പ്രദേശങ്ങളിലേക്ക് കാറ്റ് ഓടിവരുന്നു, അങ്ങനെ ഓടി വരുന്ന കാറ്റ് മേഘങ്ങളെ ഓടിച്ചു കൊണ്ടുവരുന്നു. ഈ രീതിയിൽ നമുക്ക് ലഭിക്കുന്ന മഴ കടൽ ബാഷ്പങ്ങളിൽനിന്ന് തന്നെയല്ലേ വരുന്നത്.

"കാറ്റേ നീ ഈ ജീവന്റെ കടലിൽനിന്നും ജീവന്റെ മഴ കൊണ്ടു വാ"
"കാറ്റേ, പോറ്റീ, നീയേ കൺകണ്ട ബ്രഹ്മം" 7
"നമസ്തേ വായോ, ത്വമേയ പ്രത്യക്ഷം
ബ്രാഹിമാഹി, ബ്രഹ്മർഷി" 8

കവി, വേദമന്ത്രങ്ങൾ ചൊല്ലി നമ്മളെ ആശ്ചര്യപുളകിതരാകുന്നു. കാറ്റിന്റെ യുഗം അവസാനിപ്പിക്കുന്നു. കാറ്റു തന്നെ കാറ്റിന്റെ യുഗത്തെ രക്ഷിക്കുന്നു

ഭീമനും ഹനുമാനും വായുപുത്രരാണെന്ന് പുരാണങ്ങൾ പറയുന്നു. ജീവനുള്ളതെല്ലാം വായുപുത്രരാണെന്നു വേദം സൂചിപ്പിക്കുന്നു. 9

ജീവനാണ് - വായു
ജീവനും ഒരു വസ്തു
കാറ്റാൽ അതിന്റെ പ്രവൃത്തി. 10

ഇക്കാരണത്താലാണ് കവി കടലിന്റെ "വേഗത്തിരകളാൽ വേദപ്പൊരുൾപാടി" എന്ന് കുയിൽപ്പാട്ടിന്റെ ആരംഭത്തിൽ പാടിയിരിക്കുന്നത് എന്ന് കരുതാം.

കുയിൽപാട്ടിൽ കുയിൽ തന്റെ പ്രണയകഥയെകുറിച്ച് പറയുമ്പോൾ :-

അറിവും ആകാരവും ചേർന്ന് ചുരുങ്ങി, അവനിലേയ്ക്ക്
ചെറിയൊരു ബിന്ദുവായി, ചെറുതായി ജനിക്കുന്നു.
ദേവകൃപയാലോ ദൈവ താപത്താലോ
ഏതു ഭാഷയിലും എളുപ്പത്തിൽ സംസാരിച്ച്
മാനവരുടെ ഹൃദയ തർക്കളെല്ലാം ജയിച്ച്.

എന്ന് തന്നിലേർപ്പെട്ട് നല്ലത് ചൂണ്ടിക്കാട്ടി, നല്ല സംഗീതചിന്തകളിൽ തന്റെ മനസ്സിനെ അർപ്പിച്ചതിനെ കുറിച്ച് പറയുന്നു.

കാണാപ്പറവകളുടെ ചിലുപിലനാദത്തിലും
കാട്ടുമരങ്ങൾക്കിടയിൽ വിടരും കാറ്റിൻ നാദത്തിലും
ആറ്റിലെ ജലനാദവും വെള്ളച്ചാട്ടത്തിൻ മണിനാദവും
നീല മഹാസമുദ്രത്തിന്റലകളുടെ നാദവും
ഓളങ്ങൾക്കിടയിലുത്ഭവിക്കും സംഗീതത്തിലും, 11
വളരും പ്രണയത്താൽ മനുഷ്യസ്ത്രീകൾ
ഉള്ളുരുകിപാടുമതിൽ ഊറിടുന്ന കിണറ്റിൽ
കോരുന്ന വെള്ളത്തിൻ സംഗീതത്തിലും,നെല്ലുകുത്തും-
നേരത്തുണ്ടാകും ഹ്യസ്വ മൂച്ചിൻതാളത്തിലും
ചുണ്ണാമ്പ് പാടങ്ങളിൽ ചോപ്പിക്കും പണികളിലും
അവിടെ പാടുന്ന പഴം പാട്ടിലും,വട്ടമിട്ട്
പെൺകുട്ടികൾ വേല ചെയ്യുമ്പോഴുള്ള വളകിലുക്കത്തിലും,
താളത്തിൽ കൈ കൊട്ടി ഒത്തുപാടും പാട്ടിലും
ഓടക്കുഴൽ, വീണ വായിക്കുന്നവരും
വയലിൻ പിന്നെ കൈഹാർമോണിയവും
നാട്ടിലും കാട്ടിലും ദിവസം മുഴുവൻ
പ്രതിധ്വനി മുഴങ്ങും പാട്ടിലും, മനസ്സു
പൂർണ്ണമായിട്ടർപ്പിച്ച പാപി ഞാൻ
നാക്കും വാക്കും നടുക്കമുളവാക്കും വാർത്തകളും
പാപി മനസ്സായിട്ടെന്നെ പറ്റിനിൽക്കുകയല്ലോ ! 12

ഇങ്ങനെ ഈ അദ്ധ്യായത്തിൽ കുയിൽപ്പാട്ടിലെ പ്രകൃതി സൗന്ദര്യ-ത്തേയും മനോഹരമായ ശബ്ദങ്ങളേയും ഒരു കലൈഡോസ്ക്കോപ്പിൽ കാണിച്ചിരിക്കുന്ന വർണ്ണ ഗോളങ്ങൾ പോലുള്ള ഈ പ്രദേശത്തെ പ്രകൃതി-ദത്തമായ ശബ്ദങ്ങളുടെ സംയോജനത്തിലൂടെ കവി നമ്മെ ആനന്ദിപ്പിക്കുന്നു, ഈ മധുരമായ സംഗീതത്താൽ ഈ വരികൾ ചെവികൾക്ക് തേൻമൊഴിയായിട്ട് പാട്ടിന്റെ സൗന്ദര്യത്തെ പതിൻമടങ്ങ് വർദ്ധിപ്പിക്കുന്നു.

ഈ അദ്ധ്യായമെഴുതുമ്പോൾ കവിയെ ചിലപ്പതികാരവും കൈപിടിച്ച് മുന്നോട്ട് നടത്തിയതായി കരുതപ്പെടുന്നു.

................ ഹൃദയ

"മുണർത്തും ചിലപ്പതികാരം ചൊല്ലുന്നോർ
മണിമാലയണിഞ്ഞ തമിഴ് നാട്ടുകാർ." 13

എന്ന് പാടിയവരല്ലേ? കോവലനും കണ്ണകിയും "ഗവുന്തി" (ചിലമ്പുകളും) എടുത്തു മധുരയ്ക്ക് പോകുന്നു. കാവേരിയാറിന്റെ നിറഞ്ഞൊഴുകുന്ന ജലത്തിന്റെ ശബ്ദം ഇവരുടെ കർണ്ണങ്ങളിൽ പതിയ്ക്കുന്നു. ഇതിനു പുറമേ പല വേറെ വേറെശബ്ദങ്ങളും ചെവിയിൽ

വീണു, നടക്കുന്നതിലുള്ള ആയാസത്തിൽ നിന്നും മുക്തി നൽകിയെന്ന് ഇളംങ്കോവടികൾ ഇപ്രകാരം വ്യക്തമാക്കുന്നു.

ചെന്നെല്ലിൻപ്പാടവും, കരുമ്പിൻ കൂട്ടത്തിൻ ചൂളവും
പണ്ടത്തെത്താമരപൊയ്കയും പൂന്തോട്ടവും
കോഴിയും, താറാവിൻ ശബ്ദവും,
ചെങ്കാലിൻ അരയന്നവും, നീണ്ടകാൽ കൊക്കും
കാട്ടു കോഴിയും,കടൽ കാക്കയും
ഉള്ളതും ഇഴയും പുല്ലും കൊക്കരയും
ജയശാലികളിരിക്കും പോരാത്ത സ്ഥലം
വിവിധ ശബ്ദങ്ങളാലാവരിതപരിസരവും
ഉഴുതുമറിച്ച പാടത്ത് ചേറിലാണ്ടിരിക്കുന്ന
കറുത്തരോമാവൃതമായ,ചെങ്കണ്ണുള്ളവൻ
ചൊറിയും പുറമുരഞ്ഞു,വൈക്കോൽകളാൽ ഭദ്രമായി
മൂടിയിരിക്കുന്ന നെല്ലിൻ കൂമ്പാരത്തിൽ
മെയ്യുരച്ചീടുമ്പോൾ
പാടത്ത് പണിയെടുക്കുമാളുകളൊരുമിച്ച്
കൂകി വിളിക്കുന്നു, ഒച്ചയുണ്ടാക്കുന്നു.
സുഗന്ധസൂനുകളെ പിഴുതെറിഞ്ഞവിടെ, ഞാറു-
പിരിച്ചു നടുന്ന, വളയിട്ട കൈതാളിലും മാറിലും
ചേറിന്റെ പുള്ളികൾ അഴക് കൂട്ടിടുന്നു.
ചെങ്കലവ മിഴി പോലെ നീണ്ട കണ്ണുള്ളോര്
നാട്ടു ഭാഷാശൈലിയിൽ സംസാരിച്ചീടുന്നു.
കണ്ണടിച്ച് മത്തിൽ പാടുന്നോരൊരു വശം.,
പുഷ്ടിയുള്ള നീണ്ട കറുകപുല്ലും നീലയാമ്പലും പറിച്ചെടുത്ത്
ചെങ്കതിരുകളേയും ചേർത്ത് കോർത്തെടുത്ത-
ണിയിച്ച്, കൈകൂപ്പി വണങ്ങി നിൽക്കുന്നേൻ
കലപ്പയാൽ നിലം പൂട്ടും നേരത്തെ മംഗളപാട്ടും,
വിതച്ചു കൊയ്തതെല്ലാം കളത്തിലിട്ട്, മെതിച്ച്-
മുറത്തിൽ കോരിയെടുത്ത് കാറ്റിൽ തൂവുമ്പോൾ പാടും പാട്ടും,
ആ നഗരത്തിലാളുകൾ ആഘോഷാനന്ദത്താൽ കൂട്ടമായി-
പറകൊട്ടി പാടും, ഉടുക്കിന്റെ താളവും മറുവശത്ത്,
ഇത്തരം പലതരം സുന്ദര സംഗീതാരവങ്ങൾ കേട്ട്
ചിത്തം നിറച്ചുമാനന്ദം അനുഭവിച്ചീടാം." 14

എന്ന് വർണ്ണിച്ചിരിക്കുന്നു. ഈ മധുരശബ്ദങ്ങളെ ശ്രവിച്ചു കൊണ്ടേ, കോവലനും കണ്ണകിയും കാൽനടയാലേ, വേദനകൾ മറന്നു, മധുരയിൽ ചെന്നെത്തുന്നു എന്ന് കവി കുറിച്ചിട്ടിരിക്കുന്നു.

'ഇരുട്ടും വെളിച്ചവും' എന്ന കുയിൽപാട്ടിലെ അധ്യായത്തിൽ പ്രഭാത-സൂര്യന്റെ ശോഭയെ വർണ്ണിക്കുന്ന കവി "ഉഷസ്സിൻ കതിരഴകിനെ തന്റെ ഭാവനയാൽ പാടിടുന്നതിങ്ങനെ.

" സ്വർണ്ണ മുരുക്കി, തീജ്വാലതാഴ്ത്തി തേൻ പോലാക്കി

സ്വർണ്ണമയമായി വ്യാപിപ്പിച്ചിരിക്കുന്നതിംഗിതമോ?
ബാഹ്യാകാശത്തിലേയ്ക്ക് ജ്യോതി കവർന്ന്, ജ്വാലാമയമായിരി-
പ്പതിനെ പ്രശംസിയ്ക്കാനൊരുപമ കണ്ടീടാമോ? 15

എന്ന് ഇപ്രകാരം പാടുന്നു. ഈ അധ്യായത്തിൽ ഉള്ള പാട്ടുകൾ, പുകഴ്ത്തലുകൾ, ശ്രവണ മനോഹരമാണ് (Auditory Images) ഉരുകൽ, പരക്കൽ മുതലായവ തൊട്ടറിഞ്ഞുള്ള ചിത്രങ്ങളും (Kinesthetic) സ്വർണ്ണം, കൊള്ളിമീൻ, ജ്യോതി, തീനാളം ഇവകളെ ദൃഷ്ടിഗോചരങ്ങളായി (Visal images) തീ കുറയുന്നത് (Tactual Images) തേനാക്കി മാറ്റുന്നത് മധുരമായ-ചിത്രണം (Astitory Images) ഈ അഞ്ചുരീതിയിലുള്ള പ്രതിമകളും കലർന്ന് ഉണ്ടായ ഏഴു ദിവസങ്ങളിൽ ഏഴു സൗന്ദര്യങ്ങൾ ദർശിച്ച്, പഴനിയിലെ പഞ്ചാമൃതം പോലെ മധുരമായി കാച്ചിയെടുത്തിട്ടുള്ളതാണ്. 16 ഇതിനെ അടുത്ത പദ്യത്തിൽ ഇപ്രകാരം വർണ്ണിച്ചിരിക്കുന്നു.

കണ്ണുകൾ സുതാര്യമെന്നല്ലൊ? കണ്ണിനും കണ്ണായി
വിണ്ണിന്റെ അളവുകോൽ മെച്ചപ്പെടുമോ?
യഥാർത്ഥ വ്യക്തിത്വമാണ് മനസ്സിനെ ചിന്തിപ്പിക്കുന്നത്.
ഏകീകൃത ചിന്തയാണ് യഥാർത്ഥ ഏകത്വം
മേലുയർന്നീടുമൊരപൂർവ വെളിച്ചമുള്ളിലെ-
ജ്ഞാന വെളിച്ചത്തിന് വേറേതെങ്കിലുമുണ്ടോ തുല്ല്യമായി
പുല്ലിനോട് പുഞ്ചിരിച്ചു, പൂവിനോടാശ്ചര്യത്താൽ
മണ്ണിനെ വൃത്തിയാക്കിയതിൽ ജലം, വിശിഞ്ഞ്
വിണ്ണിൽ മാന്ത്രികജാലം കാട്ടിടും ജ്യോതിയെ
കൺ തുറന്നു പ്രഭാതത്തിൽ ഞാൻ വന്ദിച്ചീടുന്നേൻ
നാലു ദിക്കിൽ നാദങ്ങൾ കേട്ടിടുമ്പോൾ
ആനന്ദത്തിലലിഞ്ഞിരിക്കുമീ സുന്ദരഭൂവിയെ കണ്ടേൻ!
കവി "വിണ്ണിൽ മാന്ത്രികജാലം കാട്ടിടും
ജ്യോതി" യ്ക്ക് ഉപമ കാണാൻ കഴിയുമോ? 17

എന്ന ചോദ്യം ഉന്നയിക്കുന്നു, നാം ചിന്തിച്ചുനോക്കിയാൽ സത്യത്തിൽ അതിന് തുല്ല്യമായിട്ടുള്ളത് എങ്ങും കാണാൻ സാധ്യമല്ല........ എന്നാൽ

"ഏകീകൃത ചിന്തയാണ് യഥാർത്ഥ ഏകത്വം
മേലുയർത്തീടുമൊരു അപൂർവ്വ വെളിച്ചം"

എന്ന് യോഗിവര്യൻ മനസ്സിൽ കാണുന്നു. പരമജ്യോതിയെ കവി അംഗീകരിക്കുന്നു എന്നു പറയുന്നു.

ഈ നല്ല വെളിച്ചത്തെ വിട്ട്, ഈ "അത്ഭുതവിളക്കിന്" വേറൊന്നും പകരം വയ്ക്കാനില്ല എന്നത് കുയിൽപ്പാട്ടിന്റെ ആരംഭത്തിൽ തന്നെ അടിവരയിട്ട് പറഞ്ഞിട്ടുണ്ട്.

ഭാരതീയാരുടെ സ്വന്തം ശൈലി എന്ന് പറയുന്നത് അവരു കൊണ്ടുനടന്നിരുന്ന മനുഷ്യവികാരങ്ങളാണ്. മനുഷ്യജാതിക്കതീതമായി അവരുടെ അളവില്ലാത്ത സ്നേഹം ഇതിന് കാരണമാകാം.

ദുരിതങ്ങളീമണ്ണിലാർക്കുമില്ലാതെ മായ്ച്ചിടൂ 18
ദാരിദ്ര്യത്തിൻ കണം പോലുമില്ലാതെ തുടച്ചുമാറ്റിടൂ. 19

എന്ന വരികളിൽ ഈ സ്നേഹത്തെ കാണാൻ കഴിയും. പ്രകൃതി-സൗന്ദര്യം ചിത്രീകരിക്കുന്നതിൽ ഭാരതീയാർക്ക് കൂടുതൽ താത്പര്യം ഇല്ല. ഒരു സമൂഹത്തിന്റെ വികാരവും ചുറ്റുമുള്ള ഭൂപ്രകൃതിയിലെ വികാര-ത്തിന്റെ പ്രതിഫലനവും പ്രകടിപ്പിയ്ക്കാൻ അദ്ദേഹം ശ്രമിക്കുന്നു. പ്രകൃതിയെ ഒരു ലോകമായി കാണാനും അതിന്റെ സൗന്ദര്യത്തിൽ മുഴുകാനും സ്വയം മറക്കാനും ഒരാൾക്ക് കഴിയും. ഭാരതീദാസൻ അഴകിനെ കുറിച്ചു പാടിയിട്ടുള്ള കവിതകൾ ഈ വിഭാഗത്തിൽപ്പെ-ടുന്നവയാണ്. മറ്റൊരാൾ പ്രകൃതിയെ ഭാവനയിലൂടെ പുനർനിർമ്മി-ക്കുകയും അത് ആസ്വദിക്കുകയും ചെയ്യുന്നു. ഭാവേന്ദ്രയുടെ 'നീലവാന ആടക്കുൾ' എന്ന് തുടങ്ങുന്ന ഗാനം ഈ തരത്തിലുള്ളതാണ്. ഇവർ, പ്രകൃതിയിലെ പ്രതിയൊന്നിനേയും പ്രത്യേകമായി എടുത്ത് കാണിച്ച് സംവദിക്കുന്നു. മറ്റുചിലർ പ്രകൃതി സൗന്ദര്യത്തിന്റെ മാസ്മര വലയത്തിൽ വീഴാതെ, അതിനെ മനുഷ്യന്റെ ഭാവനകൾക്ക് പശ്ചാത്തലമായിട്ടെടുത്ത്, പുതിയ ഉണർത്തുപാട്ടുകളെ സൃഷ്ടിക്കുന്നു. അത്തരത്തിലുള്ള ഒരു വിശേഷ പ്രതിഭയാണ് ഭാരതീയാർ. "എത്ര കോടി സന്തോഷം വന്നാൽ എന്റെയീപാട്ടിലെ സംഗീതത്തിന് പകരമാകും". കുയിൽപ്പാട്ടിനേയും ഇതിന് ഉദാഹരണമായിട്ടെടുക്കാം. മനുഷ്യന്റെ വികാരങ്ങളോട് പ്രകൃതിയെ താരതമ്യം ചെയ്ത് കാണിക്കുമ്പോഴാണ് ഭാരതീയാരുടെ നവീന കലാപാടവ വെളിച്ചം പുറത്ത് പരക്കുന്നത്. 20 21

1 തോ. പാ. ആസൂര്യദർശനം, ഞായിറുവണക്കം കാൺക.
2 അതേ. പേജ്. സോമദേവർ പുകഴ്, വെണ്ണിലാവേ
3 ത. പാ. നിലാവും വാൺവിനും കാറ്റും കാൺക.
4 അതേ. പേജ്. പുയർകാറ്റ്.
5 അതേ. പേജ്. മഴൈ എൺറ പാടൽ
6 വചൻ കവിതൈകൾ - 4 കടൽ - (2)
7 അതേ. കാറ്റു – (1)
8 അതേ. കാറ്റു – (2)
9 അതേ. കാറ്റു – (2)
10 അതേ. കാറ്റു – (5)
11 കു. പാ. കുയിലിൻ കാതൽകതൈ - വരി (23 - 27)
12 അതേ. വരി (28 - 46)
13 തേ. കീ. ചെന്തമിഴ് നാടു – 17
14 ചിലപ: നാടുകാൺ വരി (112 - 141)
15 കു. പാ. ഇരുളും ഒളിയും – വരി (31 - 34)
16 പടിമക്കാട്ട് ചികളൈ മേലും അറിയ വിരുമ്പുവോർ ഇവ്വാസിരിയറിൻ 'ഭാരതീയം' എന്ന പുസ്തകത്തിൽ (10 - മത്തെ ലേഖനം) കണ്ടു മനസ്സിലാക്കാം. (പഴനിയപ്പ പ്രിന്റേഴ്സ്, ചെന്നൈ – 14, തിരുച്ചി 21)
17 കു. പാ. വരി (35 - 44)
18 തോ. പാ. ഹോ : കാളി! – 1
19 അഴകിൻ സിരിപ്പു.
20 പുരട്ചി ക്കവി. കു -
21 തോ. പാ. ഇരൈവാ ഇരൈവാ.

# അധ്യായം – 6

# പാട്ടിലെ സംഗീത സൗന്ദര്യം

സംഗീതം ....

നേരേയൊഴുകുന്ന മധുരമായ ശബ്ദം
അതേ സമയം
ആത്മാവിനോട് മന്ത്രിക്കും
അന്തരംഗത്തിന്റെ ഭാഷ

സംഗീതം

കർണ്ണങ്ങളെ അണിയിക്കുന്ന
അഭിമാനത്തിന്റെ പൊന്നാട!
സംഗീതമായി
ഭൂമിയിൽ ഏറ്റവും ആദ്യം
കണ്ടുപിടിച്ച ശാസ്ത്രം
കാറ്റ് തന്നെയാണ്
എന്നിട്ടുമാകാറ്റിനെ
ഗൗനിക്കുന്നില്ലയാരും!
കാട്ടിൽ വളർന്ന്
മുളങ്കൂട്ടത്തിൽ നാം
മുത്തമിട്ട് വച്ചിരുന്നത്! 1

സംഗീതത്തെക്കുറിച്ച് ഇത്തരത്തിൽ ഒരു കവിത ചൊല്ലുന്നു. മാഞ്ചോലയിൽ കുയിൽ,

പ്രണയം പ്രണയം പ്രണയം
പ്രണയം പോയി, പ്രണയം പോയി
മരണം മരണം മരണം. 2

എന്ന് ആരംഭിക്കുന്ന കുയിൽപ്പാട്ടിനെ കവി 'മോഹനപ്പാട്ട്' എന്ന് വർണ്ണിച്ചിരിക്കുന്നു.

ഇതിനു കാരണം

വേടന്മാർ വരാത്ത വിരുന്നു വരുന്ന തിരുനാളിൽ
പെൺകുയിലുകൾ കൂട്ടമായി ചില്ലയൊന്നിൽ,
അതുകണ്ടാൺ കുയിലുകൾക്ക് മെയ് പുളകം
പ്രകടിപ്പിക്കുന്നുള്ളിലെ പ്രണയവികാരങ്ങൾ
ചോലയിലെ പക്ഷിക്കൂട്ടം പരവശരായി
കടൽപോലും ചിന്തവിട്ട് കേട്ടിരിക്കെ ആ പ്രഭാതഗീതം
കാറ്റിലൂടെയവിടെല്ലാം പടർന്ന പോലെ

മിന്നൽ പോലും മെലിഞ്ഞു,
അമ്മതൻ നേർത്ത വാത്സല്ല്യ ശകാരം പോൽ
വന്നു പടർന്നാകാശത്തിൽ ഒരു മോഹിനിയായി
നിന്നുവിങ്ങുന്നിങ്ങനെയൊരു പ്രഭാതത്തിലും പല
സംഗീതോപകരണങ്ങളുടെ മധുരസംഗീതം പോലെയും 3

കവിയും കേട്ട് അനുഭവിക്കുന്നു.ഇതിനാലാണ് ആ കുയിൽ

"എത്രയോ ആനന്ദകരമാണീപാട്ട്! 4

ഏഴുലോകത്തെയും ആനന്ദിപ്പിക്കാൻ സാമർത്ഥ്യമുള്ള പാട്ട്!

എന്ന് വീണ്ടും വീണ്ടും കവി പറയുന്നു. ഭാരതീയാർക്ക് നല്ല സംഗീത ഭ്രാന്താണെന്ന് തന്നെ പറയാം. സംഗീതത്തെ ഇഷ്ടപ്പെടാത്തവർ ആരാണുള്ളത്?

'കാട്ടിലെ മൃഗങ്ങൾക്കറിയാം, കൈക്കുഞ്ഞിന് പോലും,
പാട്ടിൻ മാധുര്യം അറിയുന്നു പാമ്പുപോലും! 5

എന്ന് കവി എടുത്തുപറയുന്നുണ്ട്. കള്ളിക്കുയിലിന്റെ പണ്ടത്തെ പോലുള്ള ശിഥിലമായ പാട്ടിന്റെ ഈണം എല്ലാ ദിക്കിലും സന്തോഷമായി പടരുന്നു, എന്നു പാടുന്നത് കേൾക്കാം. ആ പാട്ടിൽ തന്നെ ആത്മാർപ്പണം ചെയ്തിരിക്കുന്നു.

'പാട്ടിന്റവസാനംവരേയും പാരിനെയറിഞ്ഞു, വിണ്ണിനെയറിഞ്ഞു
വലിയ മരങ്ങൾ നിരന്നു കാവലായിരിക്കുന്നതറിഞ്ഞു
എന്നെയറിഞ്ഞു, എന്നേപ്പോലെ എഴുത്തുമറിഞ്ഞു
പൊന്നിന്നതീന്ദ്രമായാനന്ദം നൽകും സംഗീതനാദമറിഞ്ഞു, 6

എന്ന് പരികൽപ്പിച്ചുകൊണ്ട് സ്വയം വിവരിക്കുന്നു. എല്ലാ വാദ്യോപകരണങ്ങളുടെയും ശ്രുതി സംയോജനത്തിലുള്ള ഒരവസ്ഥയിൽ സൃഷ്ടിയുടെ എല്ലാ രഹസ്യങ്ങളും അദ്ദേഹം ചൂഴ്ന്നെടുക്കുന്നു. പഞ്ചഭൂ-തങ്ങൾ ഗോളങ്ങളായി ആകാശത്തു ചുറ്റിത്തിരിയുന്നു. ബൃഹത്ഖ-ണ്ഡങ്ങൾ കറങ്ങുന്ന കൂറ്റൻ താരാപഥങ്ങൾ കോടിക്കണക്കിനു ജീവജാലങ്ങൾ ജനിച്ച് മരിക്കുന്നു. ഇതിനേക്കാളുമൊക്കെ വലുതാണ് ഉത്തമമായ സംഗീതം എന്ന് കവി വിശ്വസിക്കുന്നു.

'എന്നിട്ടും നിലനിൽക്കുന്നീ അതിശയങ്ങൾ
ഒന്നിലും കാണാതെ ആദി ആശ്ചര്യങ്ങൾ
കാടും നീലാകാശവും കടലും അതിശയങ്ങൾ
എങ്കിലും പാട്ടിനെ പോലെ വേറെയില്ലാശ്ചര്യങ്ങൾ
ഭൂതങ്ങളോടൊത്ത് പുതിയ ആശ്ചര്യങ്ങളിൽ
നാദങ്ങൾ ചേരുന്ന ലയത്തിന് സമമോ
ആശകൾ നൽകുന്ന കോടി അതിശയങ്ങൾക്കുണ്ടതിൽ
നാദം നൽകുമാനന്ദം ഉപമിക്കുവാൻ വേറെയുണ്ടോ ? 7

എന്ന് പാട്ടിലെ ഈ അധ്യായത്തിൽ കാണിച്ചിരിക്കുന്നു. പലതരത്തിലുള്ള സംഗീതോപകരണങ്ങളുടെ ശബ്ദത്തെ കുയിൽ വായിലൂടെ കേൾപ്പിക്കുന്നതിന് കവി ആനന്ദപ്പെടുന്നു. എന്നകാര്യം കവി തന്നെ ഈ പുസ്തകത്തിൽ ഉൾകൊള്ളിച്ചിട്ടുണ്ട്. കുയിൽപ്പാട്ടിലെ സംഗീത സൗന്ദര്യത്തെക്കുറിച്ച് ഈ അധ്യായത്തിൽ വിവരിച്ചിരിക്കുന്നു. 8

കവിതകളിൽ സംഗീതസൗന്ദര്യത്തിന്റെ പ്രധാന്യത്തെക്കുറിച്ച് പരാമർശിച്ചിട്ടുള്ളതായി കവി തന്നെ ചൂണ്ടിക്കാണിച്ചിട്ടുണ്ട്. 'കുറിഞ്ഞിവംശ തലവി' യുടെ പ്രത്യേക സംഗീതനിശകളിൽ കുറിഞ്ഞിസംഘം പാടുന്നത്, നെൽമണികൾ കൊത്തിത്തിന്നുന്ന കുയിൽ കൂട്ടം കേൾക്കുന്നു. ആ പാട്ടിൽ ലയിച്ച കുയിലുകൾ കൊത്തിയെടുത്ത നെൽമണികൾ വിഴുങ്ങാതെ പാട്ട് കേട്ട് കേട്ട് അറിയാതെ ഉറങ്ങി പോകുന്നു എന്ന് 'അകനാനൂറ്' എന്ന പുസ്തകത്തിൽ രചയിതാവ് വർണ്ണിച്ചിട്ടുണ്ട്. അതുപോലെതന്നെ ഈ സംഗീതത്തെ വളരെ ആഴത്തിൽ ആസ്വദിച്ചനുഭവിക്കുന്നു. പശു (അസു - നാമ) വിനെ കുറിച്ച് 'നട്ടിണൈയിൽ' കുറിച്ചിട്ടുണ്ട്. ആനക്കോൽ കൊണ്ടടിച്ചാലും നിൽക്കാത്ത മദയാന സംഗീതത്തിൽ മയങ്ങി നിൽക്കുന്നതായി 'കളിത്തൊക' യിൽ പരാമർശിച്ചിട്ടുണ്ട്. നെൽപ്പാടത്ത് കാവൽ നിൽക്കുന്ന പെണ്ണാളിന്റെ തൊണ്ട കിളിത്തൊണ്ട പോലെ മാധുര്യശബ്ദത്തിൽ പാടുന്നതിനാൽ നെൽക്കതിർ കൊത്തിത്തിന്നാൻ വരുന്ന പറവകൾ ധാന്യങ്ങൾ കൊത്തിയെടുത്ത് കൊണ്ട് പറന്നു പോകാതെ, അവിടെത്തന്നെ നിന്നിടുന്നത് പക്ഷികൾ പോലും സംഗീതത്തിൽ മയങ്ങിപ്പോകുന്നു എന്ന് 'കനിമേഥവിയർ' എന്ന എഴുത്തുകാരൻ പറഞ്ഞിട്ടുണ്ട്. 9

'സംഗീത സൗന്ദര്യം' ചിലപ്പതികാരത്തിലും കാണാൻ കഴിയും. സെങ്കുട്ടവൻ കണ്ണകിയുടെ ശിൽപം കൊത്തുന്നതിന് കല്ലിന് വേണ്ടി ഇമയം എന്ന നാട്ടിലേയ്ക്ക് പോയിട്ട് തിരിച്ചു വരുന്നതിനായി 32 മാസങ്ങൾ എടുത്തു. അവന്റെ ഭാര്യ കോപെരും ദേവി അവന്റെ വരവിനായി വഴിക്കണ്ണുമായി കാലം തള്ളിനീക്കുന്നു. അങ്ങനെ സെങ്കുട്ടവൻ വരുന്ന ദിവസം പെരുമ്പറ മുഴക്കി അറിയിക്കുന്നു. അതിന്റെ തലേദിവസം രാത്രി മുഴുവനും കോപെരുംദേവി പാട്ടുകൾ കേട്ടു കൊണ്ട് കഴിച്ചുകൂട്ടി എന്ന് ഇളങ്കോവടികൾ സൂചിപ്പിച്ചിട്ടുണ്ട്. കുറത്തി പാടിയ കുറിഞ്ഞിശൈലിയിലെ പാട്ടുകളും, നിലം പൂട്ടുമ്പോൾ പാടുന്ന പാട്ടും, കാലികളെ മേയ്ക്കുന്ന പയ്യന്മാർ പാടുന്ന കുഴൽ പാട്ടും, പുന്നമരത്തിന്റെ അടിയിൽ വിശ്രമിച്ചു കൊണ്ടിരിയ്ക്കുമ്പോൾ പാടുന്ന നല്ല വായ്ത്താരികളുമെല്ലാം അത്ഭുതകരമായി വർണ്ണിച്ചിരിക്കുന്നതിൽനിന്നും സംഗീത സൗന്ദര്യത്തെ കുറിച്ചറിയാൻ കഴിയും. 10

വ്യാജ വൃദ്ധനായിട്ട് സന്യാസി രൂപത്തിൽ വന്ന ശിവൻ ആരെയും കണ്ണെ-ടുത്ത് നോക്കിയില്ല എന്ന് പറയുന്ന സുരഞ്ജരിയെ സംഗീതത്താൽ വിശേ-ഷിപ്പിച്ചിരിക്കുന്നത്, 'സീവകചിന്താമണി' യിൽ എടുത്തു കാണിച്ചിട്ടുണ്ട്. 11

തമിഴിലെ മൂന്നു മഹാഗ്രന്ഥങ്ങളും വളരെ പഴക്കമേറിയതാണ്. "നല്ല തമിഴിൽ ജ്ഞാനസമ്പന്തൻ ഗുണപാഠങ്ങളാൽ ഉദ്ധരിച്ചിട്ടുള്ള പ്രത്യേ-കതരം പാട്ടുകളെ പാടാൻ കഴിവുള്ളവർക്ക് യാതൊരുവിധ പഴിയും പാപവുമില്ല" എന്ന വരികളിലൂടെ ഗ്രന്ഥങ്ങളിലും തമിഴ് സംഗീതം അടങ്ങിയിരിക്കുന്നു എന്ന് മനസ്സിലാക്കാം. 'അപ്പർ പെരുമാളുടെ' 'തിരുത്താണ്ടക' പാട്ടൊന്നിനെ സംഗീതാർദ്രമായി പാടിയിരിക്കുന്നതിനെ വാക്കുകളാൽ വർണ്ണിയ്ക്കാൻ സാധ്യമല്ല. മുൻപേ തന്നെ അദ്ദേഹത്തിന്റെ ശ്ലോകങ്ങളായ അപ്പണ്ണി അമ്മണ്ണി എന്ന പാട്ടുകളെ ധർമ്മപുരിയിലെ ആധിനാമ സ്വാമിനാഥനെ പാടിപ്പിച്ചു കേട്ട് അനുഭവിക്കുന്നവർക്ക് ഈ സത്യം അറിവാകും എന്ന് കവി പറയുന്നു. 63 നായന്മാർകളിൽ ഒരാളായ ആയുർകുലത്തിൽ ചേർന്ന ആണയർ പുല്ലാംങ്കുഴൽ കൊണ്ട് പാടി പാടിയാണ് സമാധിയായതെന്ന് പറയുന്നുണ്ട്. അവരുടെ കുഴൽ നാദം കേട്ടാൽ ചലിച്ചുകൊണ്ടിരിക്കുന്നവയെല്ലാം നിശ്ചലമാകും എന്ന് 'സേക്കിഴാൻ' ന്റെ വാക്കുകളിലൂടെ കേട്ടറിഞ്ഞീടാം. തിരുനീല കണ്ഠർ, പാണപത്തിരൻ, തിരുപാണയാഴ്വിടാർ ഇവർ സംഗീതത്താൽ മതിമറന്ന് ശിവനെ കുറിച്ച് പാടിപ്പാടി മുക്തിയണഞ്ഞ മഹാന്മാർ എന്ന് വരളാർ പറഞ്ഞിട്ടുണ്ട്. 12

ആൾവാർമാരുടെ മന്ത്രോച്ചാരണങ്ങൾ, സ്തുതിഗീതങ്ങളും ഉദാഹരണ-ങ്ങളാണ്. എടുത്തുപറയേണ്ടത് മുളൈക്കതിരെ (തി. നെ. താ14); മിൻഇളങ്കോ (തി. നെ. താ. 25) മുതലായവ 'തിരുനെടുത്താണ്ടകം' ത്തിലെ എല്ലാ ശ്ലോകങ്ങളും രാഗമായിട്ട് പാടിയാൽ ആ പാട്ട് കേട്ടാൽ മതിമറന്ന്, രോമാഞ്ചം കൊണ്ട് ആനന്ദാശ്രുക്കൾ തുള്ളിത്തുള്ളിയായി ഉതിർന്നിടുന്ന അനുഭവം ഉണ്ടാക്കുമത്രേ. 13

തിരുനാവായ് മൊഴിയിൽ സാമവേദസാരം എന്നുപറയുന്നത് വൈഷ്ണ-വരുടെ പാരമ്പര്യമാണ്. സംഗീതം തമിഴിൽ ചേർന്നത് 'പാണാർതമിഴ്' (തിരുവായ് - 9, 8, 11); സെയിറിൽ സൊൽ ഇസൈമാലൈ (തി. 3, 2, 11); 'പൺആർ പാടൽ' ലിലെ കവിതകൾ (തി. 10, 7, 5) മുതലായ പദങ്ങൾ ഇതിന് ഉദാഹരണമായി കൊടുത്തിട്ടുണ്ട്. സട ഗോപൻ അവരുടെ സുന്ദരമായ ഈ വാക്കുകൾ ആയിരം വാക്കുകൾക്ക് സമമായ സംഗീതമായിട്ട് ശ്രവിച്ചീടാം. 14

ഭഗവാന്റെ സന്നിധിയിൽ മുക്തി പ്രാപിക്കാൻ സംഗീതവും ഒരു മാർഗ്ഗമാണ്. കണ്ണന്റെ പുല്ലാങ്കുഴൽ നാദം അവിടുണ്ടായിരുന്ന ഗോപസ്ത്രീകളെയെല്ലാം വശീകരിച്ചിട്ടുള്ളതായി ഭക്തി സാഹിത്യത്തിൽ പരാമർശിച്ചിട്ടുണ്ട്. ഭഗവാന്റെ മിഴാവിന്റെ നാദവും ആണായറുടെ കുഴൽനാദവും മുക്തിനേടാനായിട്ട് കാത്തിരിക്കുന്നവർക്ക് മോക്ഷപ്രാ-പ്തിക്കുള്ള വഴികാട്ടുന്നു എന്ന് മുകളിൽ കാണിച്ചിരിക്കുന്നു. നാരദമ-ഹർഷി തന്റെ മണിവീണയിൽ ഭഗവാനെ കുറിച്ച് പ്രചരിപ്പിക്കുന്ന മഹാമുനിവര്യനെന്നേ അറിയപ്പെടുന്നു. വീണവായനയിൽ വല്ലഭനായ രാവണന്റെ തേരിന്റെ കൊടിയിൽ വീണയുടെ ചിത്രമുണ്ടത്രേ. അരുണഗി-രിയാറിന്റെ സംഗീതം തമിഴ് തിരിപ്പുകൾ അവർക്ക് മോക്ഷവും നൽകി.

ത്യാഗരാജസ്വാമികൾക്ക് സംഗീതാലാപനം സർവ്വസ്വവും ആയിരുന്നു എന്നത് നമുക്കറിയാവുന്ന വിഷയമാണ്. 15

ഈ എല്ലാ സമ്പ്രദായങ്ങളെ കുറിച്ചും ഭാരതീയാർ നല്ലവണ്ണം മനസ്സിലാ-ക്കിയിട്ടുണ്ട്. അവർ സംഗീതകലയിൽ വളരെ നിപുണനുമാണ്. ഗാനാലാപനത്തിൽ അദ്ദേഹത്തിന് പ്രത്യേക കഴിവാണ്. ഈ ഉലകമേ പാടണം എന്നാ ഗ്രഹിക്കുന്നതിനാലാണ്,

ഗണപതിഭഗവാനേ....
പോറ്റി, പാർവ്വതീ സുതനേ, എന്നും
പാടാനുള്ള ശക്തി തന്നടിയനെ രക്ഷിക്കൂ
സരസ്വതി പാദങ്ങളിൽ വീണു നമസ്കരിക്കുന്നേർ
വീണനാദമായി എൻ നാവിൽ വിളയാടൂ... 16

എന്നപേക്ഷിക്കുന്നു. ഒരിടത്ത് വായൂഭഗവാന്റെ ചെയ്തികളെ പുകഴ്ത്തുന്നുണ്ട്.

"ഭൂലോകത്തിലേയ്ക്ക് നല്ല നാദത്തെ കാറ്റിലൂടെ
ഭഗവാൻ കൊണ്ടുവന്നേൻ ......
പാട്ടിന്റെ നാദവും, ശബ്ദ സ്വരങ്ങളും
പാടി ആനന്ദിക്കുന്നേൻ" 17

എന്ന് കാറ്റിന്റെ സംഗീതത്തെയും അനുഭവിച്ചീടേണം എന്ന് ഓർമിപ്പിക്കുന്നു.

..... അഭിരുചി..-

ചെറിയ പാട്ടുകളുടെ താളം കൂട്ടി
യെന്നുള്ളത്തെതഴുകീടേണം പല
പാട്ടിലും, കോടിക്കണക്കിനിമ്പം ഞാൻ
പാടും പാട്ടുകളിൽ തന്നീടേണം. 18

എന്ന് തമിഴ് സംഗീതം തനിയ്ക്ക് യോഗസിദ്ധിയായിട്ട് കനിഞ്ഞീടേണം എന്ന് പ്രാർത്ഥിക്കുന്നു. ഇങ്ങനെ പാട്ടിനെ സ്നേഹിക്കുന്നു ഭാരതീയാർ. പാടുന്ന പ്രതിഭ കൈവശമാക്കിയവർ പാട്ടിന്റെ ഞരമ്പുകളെയെല്ലാം പിടിച്ചു നോക്കി സംഗീതത്തിന്റെ ലക്ഷണങ്ങളെ കുറിച്ച് പറയുന്ന വൈദ്യർ പോലെയാണ് അദ്ദേഹം അതുകൊണ്ടാണ്

ഇംഗിതം ചൊല്ലും കോടിയതിശയങ്ങൾ കണ്ടാലും
സംഗീതം നൽകും സന്തോഷത്തിന് വേറെ ഉപമയുണ്ടോ? 19

എന്ന് ചോദിച്ചു പോകുന്നുവെന്ന് കരുതേണ്ടതുണ്ട്.

---

1 ഊർവലം – ഇസൈ, വരി- (17 - 18)
2 കു. പാ. ആകുയിൽ, വരി (11 - 21)
3 കു. പാ: കുയിലും കുരങ്ങും – വരി - (57 - 58)
4 അതേ പേജ്. കുയിലും മാടും – വരി (71 - 75)
5 അതേ പേജ്. വരി. (93 - 100)
6 അകം – 102
7 നർ - 304
8 കലി – 2
9 തിണൈമാലൈ നൂറ്റമ്പതു – 2
10 ചിലപ്പ – 3. 27: . 217 - 250
11 സീവക . സിൻ - 209
12 തേവാരം 1. 9: 11
13 പെ. പു. ആണായർ പുരാണം – 30 - 35
14 പെരിയാട്. തിരു . 3 - 6
15 തോ. പാ: കാണിനിലം – 3
16 അതേ പേജ്. വി. നാ. മാ. 29
17 കു. പാ: നിലാവും വാനവീനും കാറ്റും - 5
18 തോ. പാ. യോഗസിദ്ധി – 7
19 കു. പാ. കുയിലും മാടും – വരി (99 - 100)

# അധ്യായം – 7

# പാട്ടിന്റെ ഉള്ളടക്കം

കുയിൽപ്പാട്ടിന്റെ കഥയെക്കുറിച്ച്, ഭാരതീയാർ തന്നെ ഇതൊരു പകൽകിനാവാണെന്ന് വിചാരിച്ചാലും, എന്നു പറഞ്ഞിട്ടുണ്ടെങ്കിലും, കുയിൽപ്പാട്ട് വായിക്കുന്ന ഓരോരുത്തരുടെ മനസ്സിലും ഇതൊരു സത്യക-ഥയോ, കൽപ്പനയോ എന്നു സംശയമുണ്ടാകുന്നു. അല്ലാതെ വേറെയെ-ന്തെങ്കിലും ഉള്ളടക്കമുണ്ടോ എന്ന് ആലോചിച്ചാലോചിച്ച് ചിന്താകുഴപ്പ-ത്തിലാവുന്നു. പാട്ടിന്റെ ഒഴുക്കോ പാട്ടിൽ വരുന്ന കഥാപാത്രങ്ങളുടെ സംഭാഷണ ശൈലിയോ പെരുമാറ്റരീതിയോ ഇത്തരം സംശയങ്ങളെ സൃഷ്ടിക്കുന്നില്ല. പാട്ട് രചിച്ചിരിക്കുന്ന കവി തന്നെ ഇതിനെ തുറന്നു സമ്മതിച്ചിട്ടുണ്ട്. കുയിൽപ്പാട്ട് എന്ന കവിതയെ ഒന്നു രണ്ടു മനുഷ്യർ, പക്ഷികൾ, മൃഗങ്ങൾ മുതലായവയെ കഥാപാത്രങ്ങളാക്കി കൊണ്ട് സുന്ദരമായ ഒരു പ്രണയകഥ ചിത്രീകരിച്ചിരിക്കുന്നു. എന്നാൽ കുയിൽപ്പാട്ട് അവസാനിക്കുന്നതിനു മുൻപ്

ചോല കുയിലിന്റെ പ്രേമം പറഞ്ഞതത്രയും
സായംസന്ധ്യതന്നഴകിൻ മയക്കത്താൽ
ഉള്ളിൽ തോന്നിയതോ, കല്പനയിൽ നിന്നും
പിറന്നതായി ഞാൻ കണ്ടതോ

എന്ന് തന്റെ സ്വയം അറിവിൽ വന്നതായിട്ട് പറഞ്ഞു കഥയവസാനിപ്പിക്കുന്നു. ഇങ്ങനെ തിരിച്ചറിവ് ഉണ്ടായത് അവർക്ക് ഇഷ്ടമായില്ല. അവർ കണ്ടതിനെയെല്ലാം മധുരമായ ഒരു കവിതയിൽ അടങ്ങിയിരിക്കുന്നതെല്ലാം വെറും തോന്നലുകളാണ്. എല്ലാം വെറും കൽപ്പനകളാണ്, മായയാണ് എന്ന് ഉൾക്കൊള്ളാൻ കവി തയ്യാറല്ല. അതിന് ഒരു ആന്തരികാർത്ഥം ഉണ്ടാകും എന്ന് പരോക്ഷമായിട്ട് സൂചിപ്പിക്കുന്നു.

മഹാകവി വര്യരുടെ കല്പനയാണെങ്കിലും
വേദാന്തമായിട്ട് വിടർത്തി അർത്ഥമുരയ്ക്കാൻ
ഇടമുണ്ടെങ്കിൽ പറഞ്ഞീടാമോ?

എന്നു പറയുന്നു. ഇങ്ങനെ പാട്ടിന് ഒരു പുതിയ അവസാനമുണ്ടാക്കി ഉത്തരത്തിനായി വായനക്കാരുടെ മുന്നിൽ അർപ്പിച്ചിരിക്കുന്നു. തന്റെ കല്പനയിൽ കുറച്ചെങ്കിലും വേദാന്ത പൊരുളും അടങ്ങിയിരിയ്ക്കണമെന്ന് കവി ആഗ്രഹിക്കുന്നു. ആ വേദാന്തപൊരുൾ ഉള്ളടക്കമായും ഉണ്ടായി-രിക്കണം അല്ലെങ്കിൽ ആധ്യാത്മിക വിഷയമായിട്ടും ഉണ്ടായിരിയ്ക്കണം എന്നുള്ളത് എന്തിനായിരിക്കും എന്ന് നോക്കാം.

നമ്മുടെ നാട്ടിലുള്ള എഴുത്തുകാർ ഏതുതരത്തിലുള്ള കഥയാ-ണെങ്കിലും, അത് കവി ചിന്തിക്കാത്ത കാര്യങ്ങളെ, വേദാന്ത വിഷയങ്ങളെ അവരവരുടെ മനസ്സിനനുസരിച്ച് വിമർശിച്ച്, മൊത്തത്തിൽ

കാവ്യരൂപത്തെ വ്യത്യസ്തമായ രീതിയിൽ ചിത്രീകരിച്ചിരിക്കുന്നു. പ്രൊഫ. സ്വാമിനാഥൻ അദ്ദേഹത്തിന്റെ സ്വന്തം ആദർശത്തിൽ ഉറച്ചു നിൽക്കുന്നു. മതം, നന്മകൾ അല്ലാതെ ദേശഭക്തി മുതലായ ഊന്നുവടികളെ ആശ്രയിച്ചിരിക്കുന്നില്ല. ഈ വിധത്തിൽ സ്വാലംബത്തിന്റേതാണ് കുയിൽപ്പാട്ട് എടുത്തിരിക്കുന്ന വിഷയം. അത് വളരെ പുതുമയുള്ളതിന്നാലും ഈ ശക്തി ലഭിച്ചിരിക്കാം. 1 അതുകൊണ്ട് മതപരമായ വിഷയങ്ങൾ കുയിൽപ്പാട്ടിൽ ഇല്ലായെന്ന് അറുത്തുമുറിച്ച് പറയാൻ സാധ്യമല്ല, ഒരു പക്ഷെ ഉണ്ടായേക്കാം.

കാവ്യാഭിരുചി കുറഞ്ഞിട്ടുള്ള മതപരമായ പുസ്തകങ്ങളെ പരിഗണിക്കുമ്പോൾ മഹാകവികൾ തങ്ങളുടെ മനോഭാവത്തിന്റെ അറിവിനാലും സരസ്വതിയുടെ അനുഗ്രഹത്താലും തന്റെ സൃഷ്ടിയിൽ പദങ്ങളുടെ അഭിരുചിയും അർത്ഥാഭിരുചിയും എടുത്തുകാണിക്കുന്നത് പോലെ രചിക്കാൻ സാധ്യമാകും. ദേശവിദേശ കാവ്യങ്ങളിൽ ഇതിനെ കുറിക്കുന്ന പല ഉദാഹരണങ്ങൾ കാണാൻ കഴിയും. എന്നാൽ കുയിൽപ്പാട്ടിൽ വെളിപ്പെടുത്തുന്ന കഥയുടെ പോക്ക്, ആറ്റൊഴുക്കുപോലെ എങ്ങും അണകെട്ടാതെ മധുരമായ ശബ്ദാലങ്കാരത്താൽ ആദരിക്കപ്പെടുന്നതുമാണ്. ചിലപ്പോൾ വേറെ ആന്തരിക അർത്ഥങ്ങൾ അതിൽ ഉണ്ടായിരുന്നാൽ പോലും, അതിനെ അറിയാതെ തന്നെ കവിതയുടെ സൗന്ദര്യവും ക്ഷേമവും ആസ്വദിക്കാൻ (അനുഭവിക്കാൻ) കഴിയും. എന്ന സത്യത്തെ നിഷേധിക്കാനാവില്ല. എന്നിരുന്നാലും, കവിയുടെ എഴുത്തിലെ ഉള്ളടക്കത്തെ നാം അറിയുമ്പോഴാണ് കാവ്യത്തെ പൂർണ്ണമായിട്ടാസ്വദിക്കാൻ കഴിയുന്നത്. സംഘം പാട്ടുകളിലെ ഉള്ളടക്കവും, ആധ്യാത്മികതയും സ്പഷ്ടമായിട്ട് മനസ്സിലായതിനുശേഷമേ, നമുക്ക് ആ കവിതയുടെ യഥാർത്ഥസൗന്ദര്യം അനുഭവിക്കാൻ കഴിയൂ. ഇത് ശരിയോ തെറ്റോ? ഇങ്ങനെ ആന്തരാർത്ഥങ്ങളെ വെളിപ്പെടുത്താതിരുന്നാൽ പോലും അദ്ദേഹത്തിന്റെ കവിതകളെ ആസ്വദിച്ചാനന്ദിയ്ക്കാൻ കഴിയുന്ന രീതിയിൽ എങ്ങനെയാണ് ഇത്തരത്തിൽ വർണ്ണിയ്ക്കാൻ കഴിയുന്നത്?

ഭാരതീയാർ തന്റെ കുയിൽപ്പാട്ട് എന്ന കല്പനാ ഇതിഹാസത്തിലെ അവസാനത്തെ മൂന്നു വരികളിൽ വേദാന്ത പൊരുളിനെ കുറിച്ച് പ്രതിപാദിച്ചിരിക്കുന്നു. വേദാന്തപൊരുൾ രണ്ടായിട്ട് തരംതിരിയ്ക്കാം. സാധാരണമായ ഉള്ളടക്കം അല്ലെങ്കിൽ ആധ്യാത്മികമായ ഉള്ളടക്കം എന്ന് പറഞ്ഞീടാം. ഭാരതത്തിലുള്ള ഒരു കഥയെ ഇപ്പോൾ ഇവിടെ സ്മരിയ്ക്കാം. ഒരു കാട്ടിൽ ഒരു മനുഷ്യനെ പുലി ഓടിച്ചു കൊണ്ടുവരുന്നു. അവനൊരു പഴയ കിണറിൽ വീഴുന്നു. താഴെ വിഷസർപ്പമൊന്നു പത്തിവിടർത്തി നിൽക്കുന്നു. കിണറിന്റെ ഭിത്തിയിൽ തൂങ്ങി കിടന്നിരുന്ന അരയാലിന്റെ വേരൊന്നിൽ പിടിച്ചു തൂങ്ങി കിടന്നു. ആ വേരിനെ വെളുത്തതും കറുത്തതുമായ എലികൾ കടിച്ചു വലിയ്ക്കുന്നു. ഈ അപായ നിലയിലും, മുകളിൽ നിന്നും വീഴുന്ന തേൻതുള്ളിയ്ക്കായി അയാൾ നാക്ക് നീട്ടുന്നു. ഇത് പ്രപഞ്ച ജീവിതത്തിന്റെ ആന്തരിക സത്യത്തിന്റെ കഥയാണ്. എല്ലാം ഓരോന്നിന്റടയാളമാണ്. കാട്, ഉലകം, ഓടിച്ചു കൊണ്ടുവരുന്നത്, ആഗ്രഹങ്ങളെ, വീഴുന്നത് ആപത്ത്, പിടിച്ചു കൊണ്ടിരിക്കുന്നത്

ആത്മാവിനായി, അതിനെ അറിയുന്നത് രാത്രിയും പകലും ഈ നിലയിലും തേൻ തുള്ളിയ്ക്കായി നാക്ക് നീട്ടുന്നത് ജീവിതത്തിനോടുള്ള അഭിരുചി എന്നിവയെല്ലാം ഈ കഥയിൽ ഒളിഞ്ഞുകിടക്കുന്ന അർത്ഥങ്ങളാണ്. ഇനി രാമായണത്തിന്റെ ആന്തരീകാർത്ഥങ്ങളെ കുറിച്ചൊന്ന് ആലോചിയ്ക്കാം. അയോധ്യയിലെ രാജകുമാരനായ ശ്രീരാമൻ, തന്റെ ഭാര്യയെ നഷ്ടപ്പെട്ടതിനു ശേഷം, വാനര സൈന്യത്തിന്റെ സഹായത്താൽ, രാവണാസുരനെ കൊന്ന്, സീതാദേവിയെ വീണ്ടെടുക്കുന്ന കഥ. ഇവിടെ രാമൻ ആത്മാവും സീത ദേഹവും ആകുന്നു. ബന്ദികളാണ് പത്ത് ഇന്ദ്രിയങ്ങൾ സീതയെ ഉപദേശിച്ച് ഗുരു വിടപറഞ്ഞു. ദൃഢമായ ഭക്തിയാൽ ഇന്ദ്രിയങ്ങളുടെ തടവറയിൽ നിന്നും മോചിയ്ക്കപ്പെട്ട് സീത പരമോന്നതയിൽ എത്തുന്നു. ഇത് രാമായണത്തിലെ ആധ്യാത്മിക തിരുൾ, വേദാന്ത തിരുൾ ഈ രീതിയിലും ചില ഉദാഹരണങ്ങൾ, അടയാളങ്ങൾ നിലനിൽക്കുന്നു. ഈ മാർഗ്ഗത്തിൽ കുയിൽപ്പാട്ടിലും ആധ്യാത്മികതിരുൾ അഥവാ വേദാന്തതിരുൾ ഉണ്ടാകുമോ? എന്ന ചോദ്യം ഉയരുന്നു. കവി ഉണ്ടാകും എന്ന് പറയുന്നു. അത് എന്താണെന്ന്, എന്തുകൊണ്ട് അവർ പറയുന്നില്ല. ഇങ്ങനെയുള്ള ചോദ്യങ്ങൾ വീണ്ടും ജനിയ്ക്കുന്നു.

ഇതിന് രണ്ട് കാരണങ്ങൾ ഉണ്ടായിരിക്കുമെന്ന് നമുക്ക് തോന്നാം. ആ കല്പനയിലും ഒളിഞ്ഞുകിടക്കുന്ന ഒരർത്ഥത്തെ, ആശയത്തെക്കുറിച്ച് കവിയ്ക്ക് പറയാമായിരുന്നു. അല്ലാതെ ആ ആന്തരിക അർത്ഥത്തെ വെളിപ്പെടുത്തുന്നതിൽ അദ്ദേഹത്തിന് ലജ്ജയായിരിക്കാം. പ്രേമകവിതയിൽ കവിയാണ് നായകൻ. പ്രേമനാടകത്തിൽ വെളിപ്പെടുത്താതെ പറയുന്നത്, ആർക്കും ലജ്ജയുണ്ടാകുമെന്നുള്ളത് സാധാരണ വിഷയമാണ്. പ്രേമ നാടകത്തിൽ, ഒളിഞ്ഞുകിടക്കുന്ന അർത്ഥങ്ങൾ കവിയ്ക്ക് ആരംഭത്തിലേ കൂടുതൽ അപമാനത്തിന് കാരണമാകുന്നു. ഈ കാരണങ്ങളാൽ, ഏത് കാരണത്താൽ കവി തന്റെ കവിതയുടെ ഉള്ളടക്കത്തെ തുറന്നു വെളിപ്പെടുത്താത്തത് എന്നുള്ളത് ഇന്നും ഒരു ചോദ്യചിഹ്നമായിട്ടവശേഷിക്കുന്നു.

**ഊഹിച്ചു പറയുന്ന ഉള്ളടക്കം :-**

1. ആദ്യം കവിതയുടെ സാരാംശത്തെ ഓർമ്മപ്പെടുത്തുന്നു. പ്രഭാതത്തിൽ മാവിൻ ചോലയിൽ കുയിലുകൾ പാടുമ്പോൾ കവി പാട്ട് കേട്ട് മയങ്ങുന്നു. കുയിൽ പാടിയത് പ്രണയഗാനമായിരുന്നു. പാടി കഴിഞ്ഞപ്പോൾ കുയി-ലിനോട് കവി പ്രണയത്തെക്കുറിച്ച് അന്വേഷിക്കുന്നു. നാലാം നാൾ വീണ്ടും കാണാം എന്നു പറഞ്ഞു യാത്രയാകുന്നു. പിറ്റേദിവസം അതേ ചോലയിൽ, അതേ കുയിൽ പ്രേമനാടകം നടത്തുന്നത് കവിയുടെ ഉള്ളിൽ കോപമുണ്ടാക്കുന്നു. മൂന്നാമത്തെ ദിവസം അതേ ചോലയിൽ അതേ കുയിൽ, അതേ നാടകം ഒരു മുതുകാളയോട് നടത്തുന്നു. നാലാം നാൾ കവി കുയിലിനെ കാണുന്നു. കോപാകുലനാകുന്നു. കുയിൽ അതുമിതും പറഞ്ഞു സമാധാനപെടുത്താൻ ശ്രമിക്കുന്നു. കുയിൽ കവിയിൽ അഭയം പ്രാപിക്കുന്നു. കുയിലിന്റെ രൂപം മാറുന്നു. വൈകുന്നേരം കഴിഞ്ഞു. സന്തോഷം കൊഴിഞ്ഞു.

ഈ നടന്നതെല്ലാം തത്വങ്ങളോട് പൊരുത്തപ്പെടുത്തി നോക്കാം. വേദങ്ങളുടെ അടിയിൽ കുയിൽ, മാടൻ, കുരങ്കൻ, നായകൻ ഇവരെല്ലാവരും ആര്? ഇവിടെ കുയിൽ ഉയിർ അല്ലെങ്കിൽ ജീവൻ. ജീവൻ ഞാനെന്ന അഹങ്കാരത്താലും 'നമ്മുടെ' എന്ന മമതയാലും പരമാത്മാവിൽ നിന്നും കിട്ടുന്ന ആനന്ദത്തെയും ശാന്തിയെയും മറന്നു പോകുന്നു. ജീവൻ എന്നത് പരംപൊരുൾ അഥവാ പരമാത്മാവിനെ അണയുവാൻ പരമാവധി ശ്രമിക്കുന്നുണ്ടെങ്കിലും ചഞ്ചലമുള്ള മനസ്സാകയാൽ അത് സാധ്യമാകുന്നില്ല എന്ന് മഹാമുനികൾ വെളിപ്പെടുത്തുന്നു. ജീവാത്മാവ്, പരമാത്മാവിനെ ഉൾക്കൊണ്ടിരിക്കുന്നത് നിയന്ത്രിക്കാനാവാത്ത കാവ്യപ്രേമം, ലക്ഷ്യബോധം ജീവാത്മാവിന്റെയും പരമാത്മാവിന്റെയും ഐക്യമാണ് അത്തരം പ്രണയത്തിന്റെ വിജയം. കാവ്യത്തിൽ, കുയിലിന്റെ പ്രേമം മനസ്സിന്റെ അതിയായ ആഗ്രഹം, നായകനിലേക്ക് എത്തിച്ചേരാനുള്ള ആഗ്രഹം എന്നിവയെ സൂചിപ്പിക്കുന്നു. വേർപാട് ദുഃഖത്തെയും, ഒരുമിക്കൽ സുഖത്തിനേയും സൂചിപ്പിക്കുന്നു. കുയിൽ, കവിയുമായി ഒന്നാകുന്നതുവരേയും ദുഃഖത്തെയും, അവർ തമ്മിൽ ചേരുമ്പോൾ സന്തോഷത്തെയും നേടുന്നതുപോലെ, ആത്മാവ് ദേഹത്തോട് ചേരുന്നതുവരെ ദുഃഖത്തെയും ഉൾക്കൊണ്ടശേഷം സന്തോഷത്തെയും നേടുന്നു.... എന്ന് വിവരിക്കാൻ കഴിയും.

കുയിൽ ഉടൽ കവി ആത്മ എന്ന കുറിപ്പുകൾ ശരിയാണ്. എന്നാൽ കഥയിൽ വരുന്ന കുരങ്ങനും കാളയും എന്തിനെ പ്രതിപാദിപ്പിക്കുന്നു? കുയിൽ ഇവറ്റകളുടെ കൂടെയെല്ലാം പ്രേമ നാടകം നടത്തുന്നത് എന്തിന്? ഇതിനെ വ്യക്തമാക്കുന്നത് 'കൈവല്ല്യം' എന്ന തത്വപുസ്തകത്തിന്റെ സഹായം കൊണ്ടാണ്. വേദങ്ങളിൽ മനസ്സിനെ ചുറ്റി തിരിക്കുന്ന ശക്തികൾ രണ്ടുതരമുണ്ട്. ഒന്ന് ആവരണശക്തി മറ്റൊന്ന് വിക്ഷേപശക്തി. തിരുളിന്റെ സത്യമായ രൂപത്തെ മറച്ചുവയ്ക്കുന്നത് ആവരണശക്തി. മനസ്സ് ഇതിന് വശപ്പെട്ട്, ദൃഢമായി എന്റേതെന്ന് അറിയാതെ സത്യത്തെ മറന്നു മടങ്ങിടുന്നു. ഈ ശക്തി മനസ്സിനെ തടഞ്ഞുനിർത്തി, പരംപൊരുളിനെ അണയാനായി കഷ്ടപ്പെടുന്നു. 'മൃഗങ്ങൾ പരംപൊരുളിനെ മറക്കുന്നവരാണ്' എന്നത് പുതിയ കാര്യമല്ല. "വഴി മറച്ചിരിക്കുന്നത് മലപോലെയൊരു മാട് (കാള)" എന്ന് നന്ദനാർ പാടിയിട്ടുള്ളത് നമുക്കറിയാം. മാട്(കാള) എന്നത് ആവരണശക്തി. ഈ കഥയിൽ ഇടയ്ക്ക് കയറി വരുന്ന മാടൻ കുയിലിനെ മയക്കിക്കൊണ്ടിരിക്കുന്നു. വൈകുന്നേരം, പനി പിടിച്ച കുയിൽ, മാടനെ പ്രേമിക്കാൻ തുടങ്ങുന്നു. ഇത് ഒരു തരം വിഡ്ഢിത്തമാണ്.

രൂപം മാറി മാറി വരുന്നത് വിക്ഷേപശക്തി. ഇത് ഒരു വിധത്തിൽ ജാലവിദ്യയാണ്. ക്ഷണം തോറും ഇതിന്റെ മാറ്റങ്ങൾ കാണാൻ കഴിയും. സ്ഥലങ്ങളുടെ മാറാട്ടത്തിലും അതിവേഗം കാണാൻ കഴിയും. വേഗത്തിലും മാറ്റത്തിലും സന്തോഷം കാണപ്പെടും. വിക്ഷേപശക്തിയാൽ, കളഞ്ഞുപോയ ഹൃദയത്തെ കുരങ്ങനുമായി താരതമ്യം ചെയ്തിരിക്കുന്നു. തത്വജ്ഞാനി നിർത്താതെ ചേഷ്ടകൾ കാണിക്കുന്ന കുരങ്ങൻ, തടസ്സപ്പെടുത്തി കുയിലിനെ തടഞ്ഞു നിർത്തുന്നു. കുയിൽ കുരങ്ങിന്റെ കൂടെ കൂടി പ്രണയനാടകം നടത്തുന്നത് വിക്ഷേപശക്തിയുടെ വിജയമാണ്.

കീഴടങ്ങലിലൂടെ പരംപൊരുളുമായിട്ട് ഐക്യം കാണിയ്ക്കാനായിട്ട് കുയിൽ കവിയുടെ കൈകളിലേയ്ക്ക് വീഴുന്നു. ഇത് സത്യസന്ധമായ പ്രണയവിജയത്തെ കുറിക്കുന്നു. ജനനം മുതൽ സംഭവിക്കുന്ന പ്രതിപ്രവർത്തനം ആവരണത്തിന്റെയും പ്രപഞ്ചശക്തികളുടേയും കളിയാണ്. ഈ രണ്ടു ശക്തികളുടെ കളിയും അതിരുകളില്ലാത്തതും അനന്തമായ ആനന്ദവുമാണ്. കുയിൽപാട്ടിൽ, ഒരു തവണ കുരങ്ങിനെയും മറ്റൊരു തവണ കാളയേയും തന്റെ കൈവാളാൽ വീശുന്നത് വ്യാജ ജാലവിദ്യയെ വെട്ടിക്കുറയ്ക്കുന്നതിനെ സൂചിപ്പിക്കുന്നു. വാളും വേലും അതിബുദ്ധിയുടെ അടയാളങ്ങളാണ്'. 'ജ്ഞാനപ്രകാശം വടിവാൾ' (കന്ദര അലങ്കാരം 25) 'വഴിയ്ക്ക് തുണയായി വടിവേൽ' (ക്ഷ70) എന്ന വാക്യങ്ങളെ നോക്കുക.

ഈ പാട്ടിലെ തത്വങ്ങളെ വേറൊരു രീതിയിൽ ചിന്തിയ്ക്കാനുള്ള അവസരമുണ്ട്. സാധാരണ ഒരു പുല്ലു ഒരു മാടിനെയും ഒരു കുരങ്ങിനെയും പ്രേമിക്കുന്നതിന് ഇടയാക്കുമെന്ന് കരുതാൻ കഴിയും. പിന്നീട് മാടനും കുരങ്ങനും ഭൂതങ്ങളായി തങ്ങളുടെ രൂപത്തെ കുയിൽ മറന്നുപോകും പോലെ ചെയ്യുന്നു. അതിനുശേഷം കുയിൽ തെക്കൻ മലയിലെ മഹാമുനികളോട് സംസാരിച്ചു തന്റെ പൂർവ്വജൻമരഹസ്യം അറിഞ്ഞതിനുശേഷം, ജ്ഞാനം ആർജ്ജിച്ചതിന് ഒരു പെൺ രൂപം പൂണ്ട് ഭർത്താവിന്റെ ആത്മാവിനോട് തന്റെ സത്യ പ്രണയത്തെ കുറിച്ച് വിവരിച്ചു പറഞ്ഞു, രണ്ടാത്മക്കളും ഒന്നായി ചേർന്ന് ആനന്ദമായിട്ടിരിക്കുന്നു എന്നത് ചിന്തിക്കേണ്ടതാണ്. കുയിൽ ജീവനെ കുറിയ്ക്കുന്ന ഒരു ചിഹ്നം. ചെറുകുയിൽ ഞാനെന്ന അഹങ്കാരത്താലും, തങ്ങളുടേത് എന്ന മമതയാലും ഭർത്താവിന്റെ ആത്മാവിനോട് തനിക്ക് ലഭിച്ചിരിക്കുന്ന യഥാർത്ഥ ആനന്ദത്തെ മറയ്ക്കുന്നു. തന്റെ മാമന്റെ മകനായ മാടനോടും, ഞാനെന്ന അതിഅഹങ്കാരമുള്ള കുരങ്ങുകളോടും കള്ള പ്രണയമായിരുന്നു എന്നു കാണിക്കുന്നു. 'ഈ പാപഫലങ്ങൾ' അടുത്ത ജന്മത്തിൽ തന്റെ സ്വരൂപത്തെ മറന്ന്, ജീവശ്ചവമായി, പണ്ടേ പ്രകൃതിയിലെ പരിണാമായ ഉടലിനെ പ്രേമിക്കുന്നു. മയക്കം തെളിഞ്ഞതിനുശേഷം, ഉടലിനേക്കാളും, മുകളിലാണ് ഹൃദയം എന്ന് തിരിച്ചറിഞ്ഞു പ്രേമിക്കാൻ തുടങ്ങുന്നു. മനസ്സ് എപ്പോഴും നിശ്ചലമാകാതെ, നമ്മെ അനുസരിക്കാതെ അങ്ങുമിങ്ങും അലഞ്ഞു ഓടിച്ചാടി, കുസൃതികൾ ചെയ്തുകൊണ്ടേയിരിക്കുന്നു. മനസ്സിനേയും ഇന്ദ്രിയങ്ങളെയും കുരങ്ങനുമായി താരതമ്യം ചെയ്യുന്നത് നമ്മുടെ നാട്ടുകാരുടെ രീതിയാണെന്ന് നമുക്കറിയാം. പിന്നെ കുയിൽ പരമഗുരു-വിന്റെ ഉപദേശം കേട്ട്, രണ്ട് രീതിയിലുള്ള അജ്ഞാന മയക്കത്തിൽ നിന്നും മുക്തയാവുന്നു. പുരുഷനെന്ന ആത്മാവിന്റെ യഥാർത്ഥ സ്വഭാവഗുണം മനസ്സിലാക്കുന്നു. ആ ആത്മാവിനെ സത്യസ്നേഹത്താൽ തന്റെ യഥാർത്ഥസ്വരൂപത്തെ പൂണ്ടു ആത്മാവിനോട് ഒന്നുചേർന്ന് പരമാനന്ദമണയുന്നു. ഈ ഉള്ളടക്കത്തിൽ ഭാരതീയാർ അദ്ദേഹത്തിന്റെ കുയിൽപ്പാട്ടിൽ കൊത്തിവെച്ചിരിക്കുന്നു എന്നു കരുതാം.

3. മറ്റൊരു രീതിയിൽ ചിന്തിക്കാനും കുയിൽപാട്ട് ഇടം തരുന്നുണ്ട്. കുയിലിന്റെ പൂർവ്വജന്മത്തിൽ, ചേരരാജ്യത്ത്, വീരമുരുകൻ എന്ന വേടൻ പുത്രിയായി പിറക്കുന്നു. മുരുകൻ സൗന്ദര്യത്തിന്റെയും ശക്തിയുടെയും

പ്രതീകമായി നിൽക്കുന്നു. അതിനാൽ കുയിൽ അഴകുള്ള ഒരു പെൺകുട്ടിയായി പിറന്നു എന്നു കരുതാം. സ്നേഹവും സൗന്ദര്യവും ദൈവത്തെ സമീപിക്കാനുള്ള വഴികൾ എന്ന് മുതിർന്നവർ പറഞ്ഞിട്ടുണ്ട്. കുയിൽപ്പാട്ടിൽ ഭാരതീയാർ ഇത്തരമൊരു വഴിയെ വകഞ്ഞു കാണിച്ചിരിക്കുന്നു എന്ന് കരുതാം. വളരെ ആഴമേറിയ ഗവേഷണത്തിനു ശേഷം 'മുരുകൻ' എന്ന പേര് തിരഞ്ഞെടുത്തിരിക്കുമോ? ആവോ? എന്നത് ഊഹിച്ച്, ഉരുത്തിരിഞ്ഞു വന്നതായാലും മുരുകൻ എന്ന പദം പലവിധത്തിൽ ചിന്തിക്കുന്നതിന് അവസരമുണ്ടാകുന്നു. ചേരനാട്ടിലെ പെണ്ണിനെ തിരഞ്ഞെടുത്തതിന്റെ കാരണം വളരെ വ്യക്തമാണ്. പൊതുവെ, ചേരനാട്ടിലെ പുത്രി സൗന്ദര്യത്താൽ പേരുകേട്ടവൾ ആണെന്നുള്ളത് അങ്ങാടിപ്പാട്ടാണ്.

"സിന്ധു നദിയിലെ ചന്ദ്ര പ്രകാശത്തിൽ
ചേരനാട്ടിലെ ഇളംപെൺകൊടികൾ
സുന്ദര തെലുങ്കിൽ പാട്ടുകൾ പാടി
തോണികളിൽ കളിച്ചാടിവരുന്നേൻ" 2

എന്ന പാട്ടിൽ ചേരനാട്ടിലെ ഇളം പെൺകൊടികൾ സൗന്ദര്യത്തിന്റെ ഉറവിടമായി കാണിച്ചിരിക്കുന്നു. പെൺകുട്ടികൾ തങ്ങളുടെ നാട്ടിലുള്ളവരല്ലാതെ അത്ഭുതപെണ്ണായ് ദൈവരൂപത്തിലേക്കുയർത്തി വഴിപാടായിട്ട്, ചിലപ്പതികാരത്തിലുള്ള ആന്തരികാർത്ഥങ്ങളെ കുറിച്ചെല്ലാം ഉത്തമമായ ഗവേഷണം നടത്തിയിട്ടുള്ള വ്യക്തിയാണ് ഭാരതീയാർ. പുകാർ നഗരം അതിരുകവിഞ്ഞ ആഡംബര ജീവിതത്താൽ നഷ്ടഭാരം പേറേണ്ടി വന്നതായും ഈ രാജ്യത്തെ പെൺകുട്ടികൾ (സ്ത്രീകൾ) തങ്ങളുടെ സ്വദേശിയല്ലാത്ത അദ്ഭുതസ്ത്രീയെ ഉയർത്തിക്കാട്ടുകയും ആരാധിക്കുകയും ചെയ്തിരുന്നുവെന്നാണ് ചിലപ്പതികാരത്തിലെ ആശയം എന്ന് ഭാരതീയാർക്ക് നന്നായിട്ട് അറിയാം. അമിതമായ ആഡംബര ജീവിതത്താൽ നഗരം നശിപ്പിക്കപ്പെട്ടുവെന്നും, മോശമായ കാലത്താൽ മധുരാനഗരത്തിന്റെ ധാർമ്മികത നഷ്ടപ്പെട്ടുവെന്നും, ചേരനാട് തങ്ങളുടെ പേരും പെരുമയും സ്ഥാനവും വീരപെൺമയേയും ആരാധിച്ചിരുന്നതിനാൽ, എന്തൊക്കെ നേടാൻ കഴിഞ്ഞിരുന്നുവെന്ന് ഭാരതീയാർക്ക് തികച്ചും അറിവുണ്ടായിരുന്നു. പൊതുവെ പറഞ്ഞാൽ, ചേരനാട്ടിലെ സ്ത്രീകളുടെ സൗന്ദര്യം സത്ഗുണങ്ങൾ, വീരശക്തി ഇവയെല്ലാം അത്ഭുതമായിട്ട് ഒരുമിച്ച് കാണുന്നു. കുയിൽ, ചേര രാജകുമാരനെ വരിക്കുന്നു ഈ രണ്ടു തിരുമനസ്സുകളും അനേകവർഷങ്ങൾ ആത്മാവും ദേഹവും പോലെ ഇണചേർന്ന് ജീവിച്ചിരുന്നതായി നാമെല്ലാരും വിശ്വസിക്കുന്നു.

4. ഈ ആഖ്യാനത്തിലുള്ള ഓരോ കുറിപ്പും കുയിൽപ്പാട്ടാണെന്ന് താരതമ്യം ചെയ്തു നമുക്ക് കാണിച്ച് തരുന്നു. ഒരേ നിറമുള്ള രണ്ടു പക്ഷികൾ ഒരു മരച്ചില്ലയിൽ ഇരിക്കുന്നു. ഈ സന്ദർഭത്തെ ആഖ്യാനത്തിൽ ദർശിയ്ക്കാം. അവയിൽ ഒരു പക്ഷി ആ മരത്തിലുള്ള ഒരു ഫലം തിന്നിട്ട് സ്വയം മറന്നു പോകുന്നു. മറ്റൊന്ന് നിശബ്ദമായിട്ട് അത് തിന്നുന്നതിനെ കണ്ട് ആനന്ദപ്പെടുന്നു. പഴത്തെ തിന്നുന്ന പക്ഷി നമ്മുടെ ആത്മാവും നോക്കി ആനന്ദപെടുന്ന പക്ഷി പരമാത്മാവായും

ഉപമിച്ചിരിക്കുന്ന തത്വത്തെ ആഖ്യാനത്തിൽ എടുത്തുകാട്ടുന്നു. പഴത്തിനെ തിന്നുന്ന പക്ഷി ദൈവത്തിനെ കാണാൻ തുടങ്ങിയതും, അത് ലോകത്തിന്റെ സ്വാദിനെ മറന്നു, പരമാത്മാവിനെ, അഭിരുചിയെ ഒരിക്കലും പിരിയാൻ വയ്യാത്ത നിലയിലെത്തുന്നു. കുയിൽപ്പാട്ടിൽ പശുവും കുരങ്ങനും സ്ഥിരമല്ലാത്ത സന്തോഷങ്ങളെ സൂചിപ്പിക്കുന്നു. എന്നാൽ അത് ജ്ഞാനവാളുകൊണ്ട് അവയെ നാശപ്പെടുത്താൻ കാരണമായി. പിന്നീട് അത് പഞ്ചേന്ദ്രിയങ്ങളുടെ വൈകാരികതയും അടിമത്തത്തിൽ നിന്നും മോചിതരായി, അളവില്ലാത്ത ആനന്ദത്തി-ലെത്തുന്നതാണ് മോക്ഷം. കവി കുയിലിനെ തേടി അലയുന്നത് കൈവരി-ക്കാനാവാത്ത, അജ്ഞാതമായ ഒരു നീണ്ട യാത്രയെ സൂചിപ്പിക്കുന്നതായി കവിയുടെ അന്വേഷണം കാണാം. ഈ നീണ്ട യാത്ര ഭാരതീയാരുടെ ഉള്ളിൽ സംഭവിക്കുന്ന യാത്രയാണ്. പാട്ടിന്റൊടുവിൽ കവി തന്റെ അനശ്വരമായ ആത്മാവിന്റെ തീവ്രതയെ കണ്ടറിഞ്ഞ് അതിൽ മുഴുകി പോയിരിക്കുന്നതായി കാണാം.

5. സംഗീത കലകളെക്കുറിച്ച് വളരെ മതിപ്പുള്ള ആളാണ് ഭാരതീയാർ. താനും സംഗീത കലയിൽ വല്ലഭനാണ്. സംഗീത കലയിൽ കൂടുതൽ നൈപുണ്യം നേടാൻ വേണ്ടി അതിയായി ആഗ്രഹിക്കുന്നവരാണ്.

- അഭിരുചി

പാട്ടുകളുടെ താളം – കൂടി
യെന്നുള്ളത്തെതഴുകീടേണം - പല
പല കോടിക്കണക്കിനിമ്പം - ഞാൻ
പാടും പാട്ടുകളിൽ തന്നീടേണം. 3

എന്ന പാട്ടിൽ ഈ ആഗ്രഹങ്ങൾ വെളിപ്പെടുത്തുന്നതായി കാണാം. പണ്ഡിതന്മാരായ സംഗീതജ്ഞരുടെ ശബ്ദവും വളരെ മധുരമുള്ള-തായിരിക്കണം. അവരുടെ സംഗീത സമ്രാജ്യത്തിന്റെ മുക്കും മൂലയും പോലും നല്ലതുപോലെ പഠിച്ചിട്ടുള്ള ഗുരുക്കളായിരിക്കണം. എന്നാൽ ഈ സമ്രാജ്യത്തിന് മുക്കും മൂലയും സംഗീതത്തിന്റെ അവസാനം നോട്ടവും സംഗീത മാധുര്യത്തെ ഉൾക്കൊണ്ടിരിയ്ക്കണം. സംഗീതത്തെപ്പറ്റി പല അഭിപ്രായങ്ങളും നിയമകുറിപ്പുകളും ഉണ്ടായിട്ടുണ്ട്. ചിലസമയം ഇത് സംഗീതത്തിന്റെ ആത്മാവിനെ മരവിപ്പിച്ച് കളയുന്നുമുണ്ട്. യഥാർത്ഥ സംഗീതജ്ഞൻ സംഗീതത്തിന്റെ കരുത്തിനെ സമ്മതിക്കുന്ന വിധികളെയും, നിയമങ്ങളെയും മറന്ന് അവയെ വെല്ലുന്ന രീതിയിൽ ഇരുന്നു പാടണം, കാരണം എല്ലാത്തിനെയും മറന്നുള്ള സ്ഥിതിയിൽ സമ്പൂർണ്ണതയെ അണയാൻ കഴിയും. ഇതെല്ലാം സംഗീതത്തെക്കുറിച്ചുള്ള ഭാരതീയാരുടെ ഉന്നത അഭിപ്രായങ്ങളാണ്. വയസ്സായ പശുവിന്റെ ശബ്ദം, ആകാശത്തിലെ ഇടിമുഴക്കം പോലെ മാ എന്ന് ഗർജ്ജിക്കുന്നതും, കുരങ്ങിന്റെ അർത്ഥമില്ലാത്ത, കിരുകിരാ എന്ന് പല്ലിളിപ്പും, കാണിക്കുന്നത് കുയിലിന്റെ പാട്ടിനോടുള്ള താൽപര്യക്കുറവിനെയാണ്. "ചാടി കടിക്കുന്നതും താളം പിടിക്കുന്നതും" സംഗീതത്തെക്കുറിച്ച് അടിസ്ഥാനഘടകങ്ങൾ പോലും അറിയാത്ത ഒരു സാധാരണ

സംഗീതജ്ഞനെ ഓർമ്മിപ്പിക്കുന്നു. ഇവന്റുള്ളിലെ ചേഷ്ടകളെയും വെറുപ്പുളവാക്കുന്ന മുഖത്തെയും സംഗീതമെന്ന് തെറ്റിദ്ധരിക്കുന്നു. കുയിലോ എല്ലാരീതിയിലും പൂർണ്ണമായ, കുറ്റവും കുറവും ഒന്നുമില്ലാത്ത സംഗീതജ്ഞനെ ഓർമ്മപ്പെടുത്തുന്നു. ഇവിടെ കുയിൽ പാട്ട് അവരുടെ കാലത്ത് എന്തായിരുന്നു? ഇക്കാലത്ത് സംഗീതജ്ഞരെ വളരെ ചെറിയതരീതിയിലാണെങ്കിലും പരിഗണിക്കുന്നതായി കരുതാം.

ഇങ്ങനെയെല്ലാം കുയിൽപാട്ടിൽ ചില കഥകൾ മെനഞ്ഞ് നമുക്ക് പരിഗണിയ്ക്കാൻ കഴിയും. പാട്ടുകളെ വായിക്കുന്നവർക്ക് അടിസ്ഥാന-പരമായിട്ടുള്ള അറിവിനും പല രംഗങ്ങളിലുള്ള അറിവിനെയും ആശ്രയിച്ച് ഇങ്ങനെയുള്ള വിചാരങ്ങൾ തോന്നിയേക്കാം. എന്നാൽ ഇങ്ങനെയുള്ള വസ്തുതകളെ ഭാരതീയാർ തങ്ങളുടെ കുയിൽപ്പാട്ടിൽ ഒളിപ്പിച്ചിട്ടുണ്ടോ? എന്ന ചോദ്യം ഉയർന്നു വന്നാൽ 'അതെ' എന്ന് ആരും ഉത്തരം പറയാൻ തയ്യാറാവില്ല. ഒരുപക്ഷേ അങ്ങനെയായിരിക്കാമെങ്കിലും 'വഴുതി പോകുന്ന തീരുമാനങ്ങളും' പരിഗണിക്കാനാവില്ല. ഭാരതീയാർ പാടിയിട്ടുള്ള പല വേദാന്ത പാട്ടുകളിൽ ഒന്നിൽ പോലും ജീവൻ കളവായി ബന്ധിപ്പിച്ചിരിക്കുന്ന ആവരണ ശക്തികളെ സൂചിപ്പിക്കുന്നതായി അറിയില്ല.

ഈ വേർതിരിവുകളെ അറിഞ്ഞിരുന്നാലും ആരും അതിന് തെളി-വുകൾ നൽകിയിട്ടില്ല. വായനക്കാരുടെ യുക്തിയേയും അറിവിനേയും ആശ്രയിച്ച് കുയിൽപ്പാട്ടിനും, വേദാന്തത്തിനും മറ്റുള്ളവയ്ക്കും ഇത്രയും പൊരുത്തമുള്ളതായിട്ട് നമുക്ക് കാണാം. ഭാരതീയാർ ഈ പാട്ടിൽ നേടിയ വേദാന്തത്തിന്റെ ഉള്ളടക്കം ഇത് തന്നെയെന്ന് ഉറപ്പിച്ചു പറയാൻ കഴിയില്ല.

**<u>പൊരുത്തങ്ങളുടെ ഉള്ളടക്കം</u>:-** ഭാരതീയാരുടെ കുയിൽപ്പാട്ടിൽ പൊരുത്തമുള്ള ഒന്നിനെയും കാണിക്കാൻ കഴിയില്ലേ? അത് വെറുതെ കോർത്തിണക്കിയ കവിതയല്ലേ? എന്ന് ആലോചിച്ചാൽ തീരുമാനിക്കാൻ കഴിയും എന്ന ഉത്തരമാണ് നമ്മുടെ മനസ്സിൽ ഉദിക്കുന്നത് കുയിലിനെ കവിതാശക്തി കവിതാ പ്രേയസി എന്ന് അടയാളപ്പെടുത്തി പറയാൻ കഴിയില്ല. കവിതാശക്തി കവിയുടെ അടുത്തെത്തുന്നു "കവിതാകാമുകി, അവളായിട്ട് വന്നെത്തുന്നു" കവിയ്ക്ക് കവിതയോട് എങ്ങുമില്ലാത്ത മോഹം ഉണ്ടാകുന്നു. മറ്റു പല പാട്ടുകളിലും കവിയുടെ ഈ മോഹത്തെക്കുറിച്ച് കാണിക്കുന്നു.

പുരാതന ന്യൂനപക്ഷങ്ങൾ കളഞ്ഞ
എൻനാവിൽ പാകമായഭിരുചിയാൽ
തെക്കൻ തമിഴിലൊരു കോടി ഗാനം
അവിടുന്ന് പടച്ചു വിട്ടാലും 4

എന്ന് മഹാഗണപതിയോട് പ്രാർത്ഥിക്കുന്നു!

"പാട്ടിന്റെ ശക്തിയാലേ ഈ ലോകത്തെ
പരിപോഷിപ്പിച്ചീടുവാൻ പ്രാർത്ഥിക്കുന്നേൻ" 5

എന്ന് പരാശക്തിയോട് ഭൂമി തരുമാറാകണമെന്ന്, ഈ പാട്ടിലൂടെ പ്രാർത്ഥിക്കുന്നു.

മൃദുവായ കലാ തമിഴ്‌വാണീ
നിനക്കൊരപേക്ഷ നൽകുന്നേൻ,
എല്ലാ തടസ്സങ്ങളും അകറ്റി
രാത്രി തെന്നൽ നടുവിലും
എൻ നാവിൽ പ്രവാഹമായാലും6

എന്ന് കലാവാണിയോട് അപേക്ഷിക്കുന്നതിലും ഈ മോഹത്തെ കണ്ടു ആനന്ദിച്ചീടാം. ഈ മോഹഭ്രാന്തിനാലവർ :-

"പാട്ടിനെപ്പോലെ ആശ്ചര്യം
പാരിൽ സംഗീതമില്ലെടാ" 7

എന്നും,

പൂതങ്ങളോടൊത്ത് പുതിയ
മാന്ത്രികത്തിൽ
നാദങ്ങൾ ചേരുന്ന നയത്തിൽ
നേരമോ? 8

എന്നും എന്നെ കൊണ്ട് പാടിപ്പിക്കുന്നു.

കുരങ്ങൻ ചിത്രകവി വരയ്ക്കുന്ന നൈപുണ്യം കവിയെ സൂചിപ്പിക്കുന്നു, അങ്ങനെ മാടൻ വ്യാകരണത്തിന്റെ കെട്ട് ചുമക്കുന്ന വ്യാകരണ കവിയെ സൂചിപ്പിക്കുന്നു. ഇവർ രണ്ടു പേരും കവിയ്ക്കും കവിതയ്ക്കും ഇടയിൽ മത്സരിക്കുന്ന വ്യാജങ്ങളാകുന്നു. തമിഴ് കവിതയോടും നായകി വളരെ കാലം തന്റെ നായകനെ വിട്ടു പിരിഞ്ഞിരിക്കുന്നു. സത്യത്തെ കവിയോട്, ജീവന്റെ ജീവനായി സ്നേഹിക്കുന്നു. വ്യാകരണകവിക്കും കവിതയ്ക്കും വ്യാകരണത്തിന്റെ അടിസ്ഥാനത്തിൽ ഒരു രീതിയിൽ ബന്ധമുണ്ട്. വൃത്തങ്ങളിലും അലങ്കാരങ്ങളിലും പാട്ടുകളുടെ പുസ്തകങ്ങളെല്ലാം വച്ച് വ്യാപാരം നടത്തുന്നില്ലല്ലോ? കവിതയ്ക്ക് ഈ കവികളുടെയടുത്ത് ഒരു സവിശേഷമായ സ്നേഹം ഉണ്ട്. 'വരകവി' അതായത് ചിത്രകവിത രചിക്കുന്ന, കവിതയുടെ എല്ലാ അവകാശവും കവിയ്ക്ക് ഉള്ളതാണ്. ഇവരുടെ അഹംഭാവത്തിൽ അകപ്പെട്ട് കവിതയെ പെറ്റവർ കവിയെ വിവാഹം കഴിക്കുന്നതിനു സമ്മതിച്ചു. കുരങ്ങനും മാടനും ചിത്രകാരനും കവിയും വ്യാകരണ കവിയും - കുയിലിന്റടുത്ത് വ്യാജ നാടകം നടത്തുന്നു. യഥാർത്ഥ കവി നെഞ്ചിടിപ്പോടെ ഇതെല്ലാം കാണുന്നു, കോപം കുതിച്ചു പൊങ്ങുന്നു. സത്യം വെളിപ്പെടുന്നു. കവിതാപെണ്ണ്, കവിയോട് ഐക്യമായിടുന്നു. "കുയിൽപ്പാട്ട്" എന്ന അത്ഭുത കഥാകാവ്യം പിറക്കുന്നു.

ഇത്തരത്തിലുള്ള ഉള്ളടക്കത്തിന്റെ അർത്ഥം കവിതയിൽ അടങ്ങിയിരുന്നാൽ കവി ഇതിനെ വെളിപ്പെടുത്തി പറഞ്ഞില്ലെങ്കിലും, സൂചനപോലും എന്തുകൊണ്ട് കാണിക്കുന്നില്ല? എന്ന ചോദ്യത്തിന് ഉത്തരം

കണ്ടുപിടിച്ചിരിക്കുന്നു. ഇതിനെ വെളിപ്പെടുത്തി പറഞ്ഞാൽ അത് ആത്മപ്രശംസയായി വിളംബരമായിടും കാവ്യത്തിന്റെ അഭിരുചിയും കുറഞ്ഞിടും. ഭാവനകൾക്ക് അടിസ്ഥാനമായിരിക്കുന്ന അർത്ഥത്തെ പറഞ്ഞീടേണമെന്ന് കവിക്കാഗ്രഹമുണ്ട്, എന്നാൽ പറയുന്നത് ഒരു തരത്തിൽ നാണക്കേട്. ഇത് സത്യമായിരുന്നാൽ കുയിൽപ്പാട്ടിന്റെ അവസാനത്തെ മൂന്നു വരികളിൽ കുറിപ്പ് തെളിയിക്കുന്നു. ഇതിന് ഉദാഹരണമായി 'വാക്കിലെ ഏതെങ്കിലും ഉദാഹരണം കണ്ടുപിടിയ്ക്കാൻ കഴിയുമോ ?

പലനാൾ വരവായ് കവിതയും മണി പേർ കാമുകി
പലനാൾ, പലവട്ടം പല ആണ്ടുകൾ കഴിഞ്ഞുപോയി
നീ വരുന്നേരം നിൻ വദനം നേരിൽകണ്ട് പോയി,
ആ ദിനത്തിലേ ഞാൻ നിന്നടിമയായി പോയി
മാനവകുലത്തിൽ മറഞ്ഞു തനിച്ചിരുന്നു
അനന്തമാം സന്തോഷത്താൽ ഇരുകടൽ ഒന്നിച്ചു
കലർന്നു വന്ന് നമ്മുടെ ഭാഷയിൽ അലിഞ്ഞയാനാൾകളിൽ
പൂമഴ പൊഴിയും പോൽ കുയിലിൻ മധുരനാദം
'തീമഴ' നാദത്താലെ മയിലിനെ ഗൗനിക്കുന്ന-
പൂമിഴി മൊനയുള്ള നിൻ കണ്ണുകളാലെ
പൂർണ്ണ ചന്ദ്രനുദിച്ചതുമറിഞ്ഞില്ല, കുളിരുള്ള
നീരുറവയിൽ നിൻ മണിമുത്തുകളാൽ ജലത്തിൽ
തണുപ്പും ഞാനറിഞ്ഞീല്ല; നിന്നുടെ
പതിയായി, എന്നുടെ, ജീവനായി, ദൈവമായി
നിൻ രക്ഷാകവചമായി ദീർഘകാലം കഴിഞ്ഞീടാമേ...... 9

ഭാരതീയാർ ചോലയിൽ നിന്നും കവർന്നത് ഇതെല്ലാമെന്ന് ഈ വരികളിൽ കാണാം. കവിതയെ പെണ്ണായിയും പ്രേയസിയായും കുയി-ലിനെ അഗ്നികണം നേടിയിട്ടുള്ളവളായും വർണ്ണിക്കുന്നു കവികൾ. കവിതയിൽ നിന്റെ വാക്കുകൾ പോലെ നീറുന്നവൾ ഇല്ല. എന്നാൽ സംഗീതം അവരുടെ മനസ്സിനെ കവർന്നെടുത്തിരിക്കുന്നു. കുയിലിൽ തീക്കുഴൽ നാദം അവർക്ക് വളരെ ആകർഷകമായി തോന്നി. അതുകൊണ്ട് ഈ ഭാവനാകുയിൽ, കുയിൽപ്പാട്ടിന് അനശ്വരമായവ അടിസ്ഥാനമായിട്ടടങ്ങിയിട്ടുണ്ട്. അത്ഭുതകരമായ ഈ അമര "കുയിൽപ്പാട്ട്" ഈ അടിസ്ഥാനങ്ങളിൽ എഴുതിയിട്ടുള്ളതാണ്. ഈ പാട്ടിൽ ഭാരതീയാരുടെ അന്തരംഗകുഴൽ കേൾക്കാൻ കഴിയും. ഉലകത്തിന് കേൾക്കാൻ കഴിയും; ആത്മാവ് സത്യത്തിലും സൗന്ദര്യത്തിലും കവിതയുടെ ആത്മാവ് എത്തിച്ചേർന്നിട്ടുള്ള ഈ കുയിൽപാട്ടിൽ കാണാൻ കഴിയും കവിത, കവിതയ്ക്ക് വേണ്ടി സങ്കൽപ്പിച്ചു പോകുന്ന വിധം ഇവിടെ കാണാൻ കഴിയും. പ്രചാരം, ഉപദേശം ഇവിടെയില്ല. ഒരു നല്ല കാഴ്ചപ്പാട് കവിതയിൽ ആവശ്യമായിട്ടുള്ള വ്യാകരണങ്ങളെ ലോകതിരനായ് വാളർകൾ' വളരെ ഉന്നതമായ രീതിയിൽ വിവരിച്ചിട്ടുണ്ട്
.

"അവർണ്ണനീയമായ മനംമയക്കുന്ന പെണ്ണായ് അഴകുള്ള നാരിയായ് രൂപം മാറി നിന്ന കുയിലിന്റെ ദർശനമായി എന്ന് എങ്ങനെയാണ് ഞാൻ ഇങ്ങനെയെല്ലാം തമിഴിൽ പറയുന്നത്. എന്ന് ഏകാകിയായി ഒതുങ്ങിക്കൂടിയവർ തമിഴ് കവി ഭാരതീയാർ. വിദ്യാസമ്പന്നരോട് അദ്ദേഹം പറയുന്ന വിഷയമാണിത്.

കവിതാപഴത്തിനെ പിഴിഞ്ഞു ആ രസത്തിൽ തേനും അമൃതും കലർത്തി, ആ പാനീയത്തിൽ താനും കുറച്ചമൃതം കൂട്ടിചേർത്ത് പ്രേമവെയിലിൽ ഉണക്കിയെടുത്ത കട്ടകളാൽ മാധവമേനി സൃഷ്ടിച്ച ഈ ബ്രഹ്മാവും. 10

ഈ പാട്ടിൽ "ദക്ഷിണ പൊതുകൈ മലയിലെ മഹാമുനികളും വരുന്നുണ്ട്" അവരാണ് കുയിലിന്റെ പൂർവ്വചരിത്രം പറഞ്ഞുകൊടുത്തത്. അതിന്റെ സ്നേഹമുള്ള കാമുകനെ ആഗ്രഹിക്കുന്ന നായകനെ പ്രാപിക്കുന്നതിനുവേണ്ടി അറിയിച്ചതും അവരാണ്. പൊതികൈ മലയിൽ വസിച്ച മുനികൾ അഗസ്ത്യ ഗുരുമുനി യെന്ന് തമിഴർ പുകഴ്ത്തി പറയുന്നു. അവർ പുരാണ പാരമ്പര്യത്തിൽ തമിഴ് കവിതകൾക്ക് പരമ്പരാഗത കെണിയിൽ കുടുങ്ങിപോയ കവിതകൾ പരിഹാര വാചകമായി തുടരുന്നു. കുയിൽ പാട്ടിൽ അന്തർലീനമായ പൊരുളിനെ സംബന്ധിച്ചിടത്തോളം മറ്റൊരു തെളിവാണ്. ഈ ആശയങ്ങളെല്ലാം മനസ്സിനെ സജ്ജമാക്കി ഒരു ശ്വാസത്തിൽ നിങ്ങൾ നിരവധി തവണ വായിച്ചാൽ പല രീതിയിലുള്ള താരതമ്യങ്ങൾ വന്നു കൊണ്ടേയിരിക്കും അതുമൂലം കവിതയുടെ മഹത്വം വർദ്ധിക്കുന്നതിനുള്ള അവസരങ്ങൾ വർധിക്കപ്പെടുന്നു.

---

1 ഭാരതീയാരിൻ കുയിൽ (കലൈമകളിൽ - 1935 - മാണ്ട് പ്രസിദ്ധീകരണത്തിൽ പ്രകാശനം ആയ ലേഖനം)
2 തേ. കീ ഭാരതദേശം – 5
3 തോ – പാ: യോഗസിദ്ധി – 7
4 തോ. പാ. വിനാ. മാലൈ – 30
5 അതെ: കാണിനിലം – 3
6 അതെ: ഓം ശക്തി – 5
7 കു. പാ. കുയിലും മാടും - വരി - 96
8 അതേ. വരി (97 - 98)
9 കു. പാ: കവിതൈക്കാതലി. (ഒരു പതിപ്പിൽ ഇതു കവിതാദേവി 'അരുൾവേണ്ടൽ' എന്ന അടിക്കുറിപ്പിനോടൊപ്പം ഉള്ളത് )
10 കു. പാ: കുയിലിൻ മുർപിറപ്പു വരലാറു വരി – (241 - 45)

# അധ്യായം – 8

# കുയിൽപ്പാട്ട്: ഒരു വിലയിരുത്തൽ

**ഉള്ളടക്കം:-** കുയിൽപ്പാട്ട് എല്ലാ രീതിയിലും വ്യത്യസ്തമായിട്ടുള്ള ഒരു അത്ഭുതകരമായ കഥാകാവ്യം ആണ്. ഇത് ഇദ്ദേഹത്തിന്റെ ഒരു തനിപാട്ടാണ് എന്ന് പറയാം. ഇദ്ദേഹത്തിന്റെ അധികാരസിദ്ധാന്തത്തിനുള്ളിൽ അടിച്ചമർത്താൻ കഴിയാത്ത സവിശേഷമായ ഒരു ഇതിഹാസമാണിത്. ഇതിൽ ഭാരതീയാരുടെ ഭാവനകൾ ചിറക് മുളച്ച് പറക്കുന്നതായി നമുക്ക് കാണാം. ഇത് ഒരു കുയിലിന്റെ അതിശയകരമായ പ്രണയകഥ.

"ആരംഭകവിതകളഭിലാഷത്താൽ സത് വഴിയിൽ
പട്ടാപ്പകൽ യുവാക്കൾക്ക് തോന്നുമൊരു
നീണ്ട കിനാവിന്റുത്സവാഹ്ളാദം" 1

കണ്ടതെല്ലാം മോഹനമായ സ്വപ്നങ്ങളാകാം ഈ സ്വപ്നങ്ങളിൽ നിന്നും വിളഞ്ഞു പാകമായ അത്ഭുതസൃഷ്ടിയാണ് കുയിൽപ്പാട്ട്.

എത്ര തടസ്സങ്ങൾ നേരിടേണ്ടി വന്നാലും, സത്യസന്ധമായ പ്രണയം അവയെ എല്ലാം തുരത്തി വിജയം കണ്ടെത്തും എന്നതാണ് സ്വപ്നത്തിൽ പിറന്ന ഈ പ്രണയകഥ നമുക്ക് നൽകുന്നത്. "പ്രണയത്തിന്റെ വഴിയെന്നാൽ കല്ലും മുള്ളും നിറഞ്ഞത്" എന്ന് കവി പറയുന്നു. സത്യമായ പ്രണയത്തിന്റെ ചുവടുകൾ ഒരിക്കലും നെരപ്പായ പ്രതലത്തിൽ കൂടി ചലിക്കില്ല എന്നാണ്. The course of true love never runs smooth എന്ന ഇംഗ്ലീഷ് നാടകത്തിൽ പ്രൊഫസറും സഹപ്രവർത്തകരുടെ സംഘവും ഓർമ്മപ്പെടുത്തിയിട്ടുള്ളത്. എന്നാലും പ്രണയം ഏത് സാഹചര്യത്തിലും വിജയിക്കുന്നതിനെ പറ്റി, ഒട്ടും പേടിയ്ക്കേണ്ട കാര്യമില്ലയെന്ന് ഈ പാട്ട് വായിക്കുമ്പോൾ നമുക്ക് മനസ്സിലാക്കാൻ കഴിയും.

"പ്രണയം പ്രണയം പ്രണയം
പ്രണയം പോയി.. പ്രണയം പോയി...
മരണം മരണം മരണം"

എന്ന പ്രണയഗീതത്തിന്റെ പല്ലവി നമ്മുടെ ഉള്ളിൽ നിരന്തരമായി പാടാൻ തുടങ്ങി കഴിഞ്ഞിരിക്കും. ഈ പാട്ടിൽ പ്രേമികൾ രണ്ടുപേരും റോമിയോ ജൂലിയറ്റ് എന്ന മികച്ച ഇംഗ്ലീഷ് പ്രേമികളെ പോലെ, തങ്ങളുടെ കാരണത്താൽ അവരുടെ മികച്ച പ്രണയജീവിതത്തിന്റെ തുടക്കത്തിൽ തന്നെ, മരണത്താൽ ഇണയെ പിരിയേണ്ടി വരുന്നു. ഇവിടെ പ്രേമി (ചേരമന്നൻ) മരിക്കുന്ന സമയത്ത്,

മരണത്തിലെനിക്കില്ല ദുഖം, അത്രസന്തോഷവും
ഭൂമിയിൽ പുനർജനിക്കും ഞാൻ നിന്നെ സ്നേഹിക്കും,

പൊന്നേ ഒന്നിച്ച് ജീവിയ്ക്കും
ഇനിയൊരുജന്മമുണ്ട് സുന്ദരീ സന്തോഷത്തോടെ
നിന്റെ കൂടെ കഴിയാനായി ഞാൻ വരും, കാത്തിരിക്കാം 2

സംസാരിക്കുന്ന ഭാഷകൾ പ്രണയാവസ്ഥയിൽപ്പെട്ട വിജയ കാഹ-ളമായി കരുതണം. അടുത്ത ജന്മത്തിലും ആ സത്യപ്രണയത്തിനെ കഷ്ടപ്പെടുത്തുന്നതിനു വേണ്ടി ഇത്തരം പിശാചുകളും, മായകളും ധാരാളമുണ്ടാകും. ഇത്തരം കള്ള പിശാചുകളെയും, മായകളേയും തകർത്തുകൊണ്ട് പ്രേമസൂര്യൻ പ്രഭ ചൊരിഞ്ഞു ഉദിക്കുന്നു. ഇതാണ് കുയിൽപ്പാട്ടിന്റെ ഉള്ളടക്കം എന്ന് പറയാം.

<u>**തുടക്കം:-**</u> പാട്ടിന്റെ തുടക്കം മുതലേ മികവുറ്റതും, എടുത്തു പറയാവുന്ന ഗാംഭീര്യതയും, പശ്ച്ചാത്തലസൗന്ദര്യവും അടങ്ങിയിട്ടുള്ളതാണ്.

പ്രഭാതത്തിൽ ചൊരിയും സൂര്യകിരണങ്ങളാൽ
നീലക്കടലിൽ തീ പടർത്തും സ്വർണ്ണം പോൽ,
മോഹനമാഞ്ചില്ലയിൽ ഇരുന്നു കുയിൽപാടി
കേട്ടൊരു കവികൾ അതിൻ വേദപൊരുൾ പാടി
വന്നു തഴുകിത്തഴുകി വളഞ്ഞാടി
തെക്കൻ കോവൈ ചെന്തമിഴിൽ 3

എന്ന കവിതാഭാഗത്ത് ഒരു തരം ഗാംഭീര്യത്വം കാണാൻ കഴിയും. കുയിൽ പല വിധത്തിൽ അതിന്റെ ആഗ്രഹങ്ങളുടെ പട്ടികയിൽ എഴുതി കാണിക്കുന്ന ഭാഗത്തും ഇത്തരം എടുത്തുപറയാവുന്ന ഗാംഭീര്യത്വം കാണാൻ കഴിയും.

"വട്ടമിട്ട് തരുണികൾ വളയിട്ട കരങ്ങൾ കിലുകിലാ
കൊട്ടി താളത്തിൽ കൂട്ടമായ് പാടും പാട്ടുകളുമായി" 4

എന്ന വരികൾ മറക്കാൻ കഴിയാത്ത അവിസ്മരണീയമായ രീതിയിൽ നമ്മുടെ മനസ്സുകളിൽ ആഴത്തിൽ പതിഞ്ഞിടുന്നു. തെളിഞ്ഞു കാണുന്ന ഈ രൂപവും, ശബ്ദങ്ങളും, സംവിധാനങ്ങളും ഇവയിൽ കിളിർത്ത് മുളച്ച്, മായയായി പറയുന്ന വിധത്തിലാണ് കവിതയുടെ അവതരണം.

<u>**സമാപനം**</u>**:-** കുയിൽപ്പാട്ടിന്റെ അവസാനവും, മികച്ചതും, അപാരവുമായി സൃഷ്ടിച്ചിരിക്കുന്നു. കുയിലിനെ കവി ചുംബിക്കുമ്പോൾ, അത് ഒരു ജ്യോതിയായി മാറി പിന്നീട്, ഒരു പെണ്ണായി രൂപം കൊള്ളുന്നു. ഈ ദൃശ്യത്തെ കവി:-

അഭിലാഷകടലിലെ അമൃതാണെടാ, അദ്ഭുത-
ലോകമെടാ, പെൺകുലത്തെ ദൈവീകമായി കാണുമെടാ.
പെണ്ണൊരുത്തിഅവിടെ നിന്നാൽ മഹത്വം കൊണ്ടുതന്നെ
കണ്ണെടുക്കാതെയെന്നെ താൻ ക്ഷണ നേരം നോക്കിക്കൊണ്ട്
കുനിഞ്ഞ ശിരസ്സുമായി, സ്വാമീ ഈ ജീവിതം
എന്നുടെ തമിഴിൽ പാടപെടുമോ? കണ്ണു രണ്ടും
ആളെ വിഴുങ്ങുമതിശയത്താൽ ചൊല്ലിടുമോ?

മീൻ കണ്ണിൽ തെളിയുന്ന കാവ്യമെല്ലാം...
മൊഴിയാകപ്പെടുമോ? ചുടുചുംബനങ്ങളെല്ലാ...
മറയ്ക്കാൻ പറ്റുമോ? പാരിന്റെ സംഗീതം
മത്സ്യകൊടിപോലെ നേർത്തൊരു പെണ്മണി,
രാജകുമാരി നല്ല മരങ്ങളെ അറുത്തുമുറിച്ച്
തേച്ചുമിനുക്കി തേനീച്ച കൂടുകെട്ടും പോൽ
സുന്ദര രൂപം കൊത്തി കടഞ്ഞെടുക്കുന്നത്
പറഞ്ഞറിയിപ്പതെങ്ങനെ വേറൊരാളോട് ?5

എന്ന് സ്വയം മറന്നനിലയിൽ സംസാരിക്കുന്ന കവിതത്തിന്റെ കഴിവ് ഇതിൽ കാണാൻ കഴിയും.

**<u>മിതമായ വർണ്ണന</u>:-** ഒരു കഥ കാവ്യമായി രൂപംകൊള്ളുമ്പോൾ, ആ കഥയിൽ വരുന്ന ചില സന്ദർഭങ്ങളിൽ ഉണ്ടാകുന്ന ജിജ്ഞാസകൾ മേൽ-ക്കുമേൽ വളർന്ന് എങ്ങനെ കഥ അവസാനിക്കും എന്ന് ആലോചിക്കുമ്പോൾ വരാവുന്ന വിപരീത ദൃശ്യങ്ങളും അടങ്ങിയിരിയ്ക്കണം. ചില കവികളുടെ സൃഷ്ടികളിൽ വർണ്ണനകളിൽ മുഴുകി കഥയേ മറന്നു പോകുന്ന ഒരു അവസ്ഥ വരാറുണ്ട്. ഇത്തരത്തിൽ വരുന്നത് കാവ്യങ്ങൾക്ക് സാധാരണയായി കണ്ടുവരുന്ന ഒരു കുറവാണ്. ഭാരതീയാർ ഇതിനെക്കുറിച്ച് നല്ലരീതിയിൽ മനസ്സിലാക്കിയിരുന്നതിനാൽ,

നാശത്തിൽ കഥയെ നടുക്ക് നിർത്തി
വാക്കുകളുടെ ഇടയ്ക്ക് വസ്തുക്കളുടെ
പിന്നാലെ മനസ്സ് പായുന്ന പോൽ 6

സങ്കൽപ്പ വർണ്ണനകളാലേ കഥ വളർത്തി കൊണ്ട്, കഥയെ മുൻപോട്ട് കൊണ്ടുപോകുന്ന കഴിവ് വായനക്കാരെ വളരെ ആകർഷിക്കുന്നു. ഈ പാട്ടിലെ കഥയിലെ സന്ദർഭങ്ങൾ ഒരു സ്ഥലത്തും വർണ്ണിക്കാൻ വിട്ടു പോയിട്ടില്ല. എന്നാലും ആ കഥ എങ്ങനെ അവസാനിക്കുമെന്ന ആകാംഷ കുറയാതെ വളർത്തിയെടുത്തു. പാട്ടിനെ ഒരേ ശ്വാസത്തിൽ അവസാനം വരെ വായിച്ചുതീർക്കാൻ തോന്നും വണ്ണം എഴുതിയിരിക്കുന്നു. കഥയുടെ ഒടുവിൽ കവിയുടെ "ചോലക്കുയിൽ പ്രേമം" സ്വപ്നങ്ങളെല്ലാം പെട്ടെന്ന് മറന്നു പോകവേ അദ്ദേഹം കണ്ണുമിഴിച്ചു നോക്കുമ്പോൾ, 7

ചുറ്റുമുള്ള പഴയതാളിയോലയും എഴുത്താണിയും
പത്രങ്ങളുടെ കെട്ടും, പഴമ്പായും വരിവരിയായി
അടുക്കി വച്ചിരിക്കുന്നത് കണ്ട് താൻ തന്റെ
വീട്ടിലാണെന്നോർമ്മ വന്നിടുന്നേൻ

എന്ന് സ്വപ്നത്തിൽ നിന്നും വെളിയിൽ വന്നപോലെ പരിതാപകരമായി അടക്കം ചെയ്തിരിക്കുന്നു. കവി ഇതൊരു പകൽക്കിനാവെന്ന് തിരിച്ചറി ഞ്ഞിരിക്കുന്നു.

"സായംസന്ധ്യാ മയക്കത്തിന്റുള്ളത്തിൽ

തോന്നിയൊരു കൽപ്പനാ വശീകരണം" 8

എന്ന് പറയുന്നു. ഇങ്ങനെയുള്ള കഥയും, കവി 'കഥ പറയുന്ന രീതിയും' നമ്മളെ ആകർഷിച്ച്, നമ്മുടെ മനസ്സിനെ ആ കഥയിലേയ്ക്ക് പൂർണ്ണമായിട്ട് മുഴുകുന്ന അവസ്ഥയിൽ കൊണ്ടെത്തിക്കുന്നു.

**<u>അനുബന്ധസന്ദർഭങ്ങൾ:</u>** സന്ദർഭങ്ങളെ വിവരിക്കുന്നത് കവിതാഖ്യാന-രീതിയിലുള്ള കുയിൽപ്പാട്ടിൽ വളരെ അത്ഭുതമായിട്ടുൾപ്പെടുത്തി-യിരിക്കുന്നു. കഥയുടെ ആഖ്യാനത്തിന്റെ തുടക്കവും, ഈ വിധത്തിൽ കവിതയിൽ വളരെ പ്രാധാന്യമർഹിക്കുന്നു. കവിത വായിക്കാൻ തുടങ്ങി-യാൽ, അത് വായിച്ചു തീരുന്നത് വരെയും താഴെ വയ്ക്കാൻ പറ്റാത്ത രീതിയിൽ ഉണ്ടാവണമെങ്കിൽ ആ കഥ വായിക്കുന്നവർക്ക് ഓരോ സന്ദർഭങ്ങളും വ്യക്തമായും, അടുക്കും ചിട്ടയോടും ഒന്നിനു പിന്നിൽ മറ്റൊന്ന് എന്ന രീതിയിൽ തുടർച്ചയായിരിക്കണം. അതു മാത്രമല്ല വർണ്ണന, ഉപദേശം പങ്കിടൽ മുതലായവ കെട്ടിനിൽക്കുന്ന വെള്ളത്തിൽ പൊങ്ങി കിടക്കാതെ, ഒഴുകുന്ന ജലത്തിൽ വായനക്കാരുടെ മനസ്സിനെ കൂടെ ഒഴുക്കി കൊണ്ടുപോകുന്ന രീതിയിൽ ആയിരിയ്ക്കണം. ഇത്തരം സാഹിത്യത്തിൽ മറ്റൊരു പ്രധാനമായ ഗുണം അളവ് (scale) ആണ്. അളവ് കവിതയ്ക്ക് തനിമയായ ഒരു അഴക് നൽകുന്നു. ഒന്നിനൊന്നു ചേരാത്ത ഭാഗങ്ങളോ, ഖണ്ഡികകളോ, ഒരു പ്രത്യേക ആകർഷണമായിരുന്നാലും, അതു ആനയുടെ ഗാത്രമുള്ള കുതിരയും, കുതിരയുടെ ഗാത്രമുള്ള ആനയും ഗോപുരത്തിനെ താങ്ങി നിർത്തിയിരിക്കുന്ന വീട് എന്ന രീതിയിൽ ആയാൽ അസഹ്യമാണ്. പുസ്തകങ്ങളിലും ജീവനുള്ള മൃഗങ്ങൾക്കുള്ള ചില സ്വഭാവ ഗുണങ്ങൾ അടങ്ങിയിരുന്നാൽ മനോഹരമാണ്. കഥ ശ്രവിക്കുമ്പോൾ, മനുഷ്യർക്ക് സന്ദർഭങ്ങളും അതിന്റെ ദൈർഘ്യവും ഒരുമിച്ച് ഉള്ളടക്കം ചെയ്ത് സൃഷ്ടിക്കുന്ന കവിതകൾ നല്ല വിഷയങ്ങൾ നൽകുന്ന കവിതയാകും. പരിമാണം എന്നത് മാറ്റാൻ കഴിയാത്ത സൗന്ദര്യത്തേയും, തന്നിലുള്ള സൗന്ദര്യത്തെയും കുറിക്കുന്നു. അതിസുന്ദരമായ കൃതികളിൽ, കുയിൽപ്പാട്ട് വളരെ ആകർഷകമായിട്ടുള്ള സൃഷ്ടിയാണ്.

കുയിൽപ്പാട്ടിനെ ഒരേ ഇരുപ്പിൽ ഇരുന്നു വായിച്ചു തീർക്കാൻ കഴിയും. അങ്ങനെ തന്നെയാണത് വായിച്ചു തീർക്കേണ്ടതും. അങ്ങനെ വായിച്ചുതീർത്തവർക്ക് മനസ്സിൽ സ്പഷ്ടമായ ഏതോ ഒന്ന് രൂപം കൊണ്ടതായി അറിയുന്നു. ഇതിനെ ഉന്നതമായ തരത്തിൽ, വെളിപ്പെടുത്തുന്നത് എങ്ങനെയെന്ന് ഇന്ദ്രിയങ്ങൾക്ക് സാധ്യമാകുന്നില്ല. ഒരു മനുഷ്യനെന്ന് പറയുമ്പോൾ, ആ പദത്തിൽ അവന്റെ അവയവങ്ങളുടെ പട്ടിക ഉൾപ്പെടുത്താനാവില്ല. അവന്റെ ഗുണങ്ങളും പട്ടികയിലില്ല. അവന്റെ വിദ്യാഭ്യാസ യോഗ്യതകൾ ഒന്നും കുറിക്കുന്നില്ല. ഇതെല്ലാം കടന്നു ഒരു രൂപം ആ പദത്തിൽ ഉണ്ട്. ഈ രീതിയിലുള്ള ഒരു ഗാനത്തിന്റെ ചുവയുള്ള കുയിൽപാട്ടിന്റെ വികാരം ഈ ചെറിയ കുയിൽപാട്ടിൽ കൊടുത്തിരിക്കുന്ന പോലെ ഇക്കാലത്ത് ഇറങ്ങിയിട്ടുള്ള തമിഴ് പുസ്തകങ്ങളിൽ വേറൊരു കൃതിക്ക് കൊടുക്കുക എന്നത് വളരെ കഷ്ടകരമായ കാര്യമാണ്.

കവിയുടെ വാക്കുകളിൽ പറഞ്ഞാൽ "നല്ല മരങ്ങളുടെ മെയ്യിനെ അറുത്ത് മുറിച്ച്, തേച്ചുമിനുക്കി ഏതു രൂപങ്ങളിൽ നിർമ്മിച്ചു എന്നതിനെ എങ്ങനെയാണ് പറയാൻ കഴിയുക. പ്രകടന കവിതകളുടെ കാര്യത്തിൽ ഇംഗ്ലീഷ് ഭാഷയിൽ സാസറിന്റെ "വിഷവും കുറുക്കനും" എന്നതും പോപ്പിന്റെ (പത്താമത്തെ മാർപാപ്പ) "മയിർസുരുകളവു" (മുടിയുടെ ചെറു മോഷണം) എന്ന കൃതികൾ കുയിൽപ്പാട്ടിന്റെ ആരംഭത്തിൽ ഓർമ്മിയ്ക്കപ്പെടും. ഈ രണ്ടു കൃതികളിലും അടങ്ങിയിട്ടുള്ള എല്ലാ സ്വഭാവവിശേഷങ്ങളും കുയിൽപ്പാട്ടിലും ഉൾപ്പെടുത്തിയിട്ടുണ്ട് എന്ന് ഇംഗ്ലീഷ് കവികൾ അഭിപ്രായപ്പെടുന്നു. കഥാഖ്യാനത്തിലും, കഥാകാരന്റെ പ്രസംഗത്തിന്റെ സ്വഭാവ സൗന്ദര്യത്തിലും ഇതിഹാസ വ്യാകരണത്തിന്റെ ആക്ഷേപഹാസ്യ പ്രയോഗത്തിലും, പുതഞ്ഞുകിടക്കുന്ന അക്ഷരങ്ങളുടെ കൃത്രിമത്വം കുഴിച്ചിട്ട വസ്തുത, പദ്യത്തിലെ വരികളിൽ വരും വസ്തുതകൾകൾക്കും ഭാവത്തിനും തക്കവണ്ണം മാറിമാറി കൈകാര്യം ചെയ്യുന്ന കഴിവിലും, ഇംഗ്ലീഷ് ഭാഷയിലെ ചെറിയ കവികളെ പരാജയപ്പെടുത്തുന്നതാണ് കുയിൽപ്പാട്ട് എന്ന് തുറന്നു സമ്മതിക്കുന്നു. ഇതിഹാസ കപട കാവ്യങ്ങൾ തമിഴിൽ നല്ല മരുന്നു പോലെയാണ്. ഇപ്രകാരം 'കുയിൽപ്പാട്ടിൽ' ഉൾപ്പെടുത്തി ആ അഭിരുചിയെ വെളിപ്പെടുത്തിയ ഭാരതീയാരുടെ കവിതാനയത്തിന്റെ ഒരു ശ്രേഷ്ഠമായ അറിവ് തന്നെയാകും ഈ കൃതി.

**<u>ശൈലി</u>:-** വൃത്തങ്ങൾ, അലങ്കാരങ്ങൾ, ധ്വനി മുതലായവ കവിതയുടെ താളലയമായ ഒഴുക്കിന് ഉത്തമ സഹായമാകുന്നു.

ഇതിനെക്കുറിച്ചെല്ലാം നല്ലവണ്ണം അറിവ് നേടിയിട്ടുള്ളവരാണ് ഭാരതീയാർ. 714 വരികളുള്ള കുയിൽപാട്ട് ധ്വനികാവ്യമായ ഒരു ശൈലിയിൽ ഉള്ളതാണ്. കുറച്ച് ശബ്ദം കൂടി വരുമ്പോൾ ചിലയിടങ്ങളിൽ വൃത്തങ്ങൾ തലയിടുന്നുണ്ട്. വൃത്തത്തിന്റെ ധ്വനി ഓരോ വരിയിലും ആദ്യവും അവസാനവും വരുന്നതല്ലാതെ ഇടയ്ക്ക് വരാറില്ല. എങ്കിലും ചിലയിടങ്ങളിൽ വരികളുടെ മധ്യത്തിലും ഉൾപ്പെടുത്താനായിട്ട് ശ്രമിച്ചിട്ടുണ്ട്. കുയിൽപ്പാട്ടിനെ വൃത്തങ്ങളുടെ അടിയിലും ഉൾപ്പെടുത്താം. വൃത്തങ്ങളിൽ ഓരോ രണ്ടാമത്തെ വരിയിലും പ്രത്യേകമായൊരു പദം ഉണ്ടാവണം. കുയിൽപ്പാട്ടിൽ ഈ രീതി മാത്രം പാലിച്ചിട്ടേയില്ല. ഭാരതീയാർക്ക് മുൻപേ മാരനിക്കവാസകർ തങ്ങളുടെ ശിവപുരാണത്തിലും, അരുണഗിരിയാർ തങ്ങളുടെ' കന്തർ' വൃത്തത്തിലും ഈ രീതിയെ പാലിച്ചിട്ടില്ല.' 'സുലിവെൺപാവിൽ' അവസാനത്തെ വരി മുച്ചീരാൽ അമൈൻ ദിനം, പണം, പുഷ്പം, ജനനം എന്നീ നാല് എണ്ണങ്ങളിൽ ഒന്നെങ്കിലും ഉണ്ടാവണം. ഈ രീതി ഈ പാട്ടിൽ അടങ്ങിയിട്ടില്ല. ആയതിനാൽ കുയിൽ പ്പാട്ട് സംസ്കൃത അധ്യാപകനാണോ അതോ ('കലി വെൻപയാണേ') എന്ന് പറയാൻ കഴിയില്ല. ഈ വ്യാകരണ പാരമ്പര്യത്തെ ഭാരതീയാർ തകർത്തുകളഞ്ഞു. ഈ നൂതനരീതി, ഒരു ഭാഷയിൽ, പുതിയ സംഗീത ശബ്ദമയമുള്ള പാട്ടുകൾ സൃഷ്ടിയാകാൻ സഹായിക്കുന്നു. ഇതുകൊണ്ടാണ് കുയിൽപാട്ടിന്റെ ശൈലി വായനക്കാരന്റെ ചിന്തകളേയും ആശയങ്ങളേയും കൂടുതൽ ആകർഷിക്കുന്നത്.

**<u>സമർപ്പണരീതി</u>:-** കുയിൽപ്പാട്ടിൽ പുതിയ സമർപ്പണരീതികളിൽ ഭാരതീയാർ മൃദുലമായ കവിതയും, കവിതാസൃഷ്ടിവൈഭവവും, അഭിമാനകരമായ ധോരണിയും ഭാവനാ വൈഭവവും ആത്മാവിനെ വശീകരിക്കാൻ കഴിയുന്ന സംഗീതത്തിന്റെ ഊർജ്ജവും എല്ലാം ഒരുമിച്ച് കളിക്കുന്നത് കാണാൻ കഴിയും. ഈ വറ്റാത്ത അമൃതത്തിന്റെ ഊറ്റൊഴുക്കിൽ നിന്നും പാട്ടിന്റെ പ്രവാഹം കവിഞ്ഞൊഴുകുന്നത് നിങ്ങൾക്ക് കാണാം. മാഞ്ചോലയിൽ കുയിലിനെ കണ്ട് മയങ്ങി, പ്രേമമുണ്ടായതും ഈ പാട്ട് കേട്ട് എന്താണ് സംഭവിച്ചതെന്നും, തന്റെ മനസ്സ് അനുഭവിച്ച പാട്ടിനെ തുടക്കം മുതൽ ഒടുക്കം വരെ തേൻ പൊടിക്കുന്ന മധുരമുള്ള ചെന്തമിഴിൽ ഒരു തടസ്സവുമില്ലാതെ നാദാത്മകമായിട്ട് വളർത്തുമ്പോഴാണ് എടുത്തുകാട്ടി വർണ്ണിക്കുന്ന ഉള്ളിലെ കവിതാവികാരം ഭാരതീയാരുടെ കവിതാ സൃഷ്ടിയിൽ ചിലയിടങ്ങളിൽ കാണപ്പെടുന്നത്. അവരുടെ കവിതാ സൃഷ്ടികളിൽ ഒന്ന് താരതമ്യപ്പെടുത്തി നോക്കിയാൽ കുയിൽപ്പാട്ടും, കണ്ണൻപാട്ടും, പാഞ്ചാലിശപഥവും ഒന്നിനൊന്നു മത്സരിച്ചു കൊണ്ട്, ഞാൻ പിറന്നത് എന്ന് അറിയിക്കുന്നത് പോലെ തോന്നിയതിനാലും ചിലർക്ക് കുയിൽപ്പാട്ട് കൂടുതൽ ശ്രേഷ്ഠമായ കൃതിയെന്ന അഭിപ്രായം ഉണ്ടാകുന്നു.

പാഠപുസ്തകത്തിൽ കഥ അതിശയകരമായും വൈചിത്രമായും പ്രകൃതിപരമായ സ്വാഭാവിക പൊരുത്തങ്ങളില്ലാതെയായിരുന്നാലും കുയിൽ പ്പാട്ട് ഒരു മികച്ചൊരു പ്രേമകാവ്യം എന്ന് അവലോകനം ചെയ്യുന്നവർ സമ്മതിക്കും. (വേറെ വേറെ രംഗങ്ങളിലുള്ള പേരുകൾ ഇതിൽ പറഞ്ഞില്ലെങ്കിലും)

പാട്ടിന്റെ, ലളിതമായ, സരളമായ ജീവനോടുന്ന കവിത വിശേഷണ-ങ്ങളാലും ധ്വനി മാധുരിമയാലും ചെന്തമിഴ് നടപ്പിനും പാരമ്പര്യത്തിനും കൈത്താങ്ങായിട്ടുണ്ട്. പത്തുപാട്ടിലും, എട്ടുത്തൊകൈ പുസ്തകങ്ങളും വായിക്കുന്നവർ ചില സമയത്ത് അസ്വാഭാവികമായി ശ്രദ്ധിക്കുന്നത് കണ്ടാൽ പഴകിയ പുളിയുടെ ഒരുതുണ്ട് വീണ് ഈ ഇരുപതാം നൂറ്റാണ്ടിലും ഓർമ്മപ്പെടുത്തുന്നത് പോലെ തോന്നുന്നു. പ്രൊഫ: സുന്ദരൻ പിള്ളയുടെ 'മനോൻമണിയത്തി'ൽ ഇതിന് വിലക്കില്ല. എന്നാൽ കുയിൽപ്പാട്ടിന്റെ രീതി തമിഴ് സാഹിത്യത്തിൽ ഇതിനുമുൻപെങ്ങും കണ്ടിട്ടില്ലാത്ത രീതിയിൽ സരളശബ്ദ സംഗീത അലങ്കാരങ്ങളാൽ വൈഭവപെട്ടതാണ്, പിന്നെ ഉപരിതലത്തിൽ അത് പാട്ട് പോലെയും പട്ടു പോലെ മിനുമിനുത്തതും, വളരെ സൂക്ഷ്മവും ആലവട്ടം പോലുള്ളതുമാണ് എന്ന് പറഞ്ഞീടാം. ഇത് ഭാരതീയാരുടെ നല്ലൊരു വിജയം തന്നെ. പാട്ടു മുഴുവനും ഒരേ ഇമ്പമായ രാഗത്തിലാണ്. ഒരേ രീതിയിൽ വെള്ളം പോലുള്ള ഒഴുക്കും, വേഗതയും, ജീവസ്പന്ദനങ്ങളും, നയവും എങ്ങും കുറഞ്ഞിട്ടില്ല. തിരുവാസകത്തിന്റെ രീതിയെ, കുയിൽപ്പാട്ടിന്റെ രീതികളോട് സമാനപ്പെടുത്താം കുയിൽ പ്പാട്ടും, തിരുവാസകവും തമിഴ്ഭാഷയും മാധുര്യത്തിന്റെ അതിരുകളായിട്ട് കാണപ്പെടുന്നതായും പറഞ്ഞീടാം. പെരിയാഴ്വാരുടേയും. ആണ്ടാളു-ടേയും കവിതകളുടെ ആത്മാവിനെ ഉരുക്കുന്നു. മുകളിൽ പറഞ്ഞ രീതിയും കവിതയുടെ പാപവും രണ്ടു പുസ്തകങ്ങളേക്കാൾ കൂടുതൽ ഒരു പടി കൂടെ മുകളിലാണെന്ന് നമുക്ക് തോന്നാം പക്ഷേ മാധുര്യത്തിലും, ശബ്ദ

സംഗീതത്തിലും അതിനേക്കാൾ ഒരു പടി താഴെയാണെന്ന് നിങ്ങൾക്ക് അനുഭവപ്പെടും.

**<u>പദാവലി തുടങ്ങിയവ</u>:-**

ഭാരതീയാരുടെ പദാവലി ഈ ഗാനത്തിൽ പദസമുച്ചയത്തിന്റെ സമൃദ്ധി വളരെ അത്ഭുതകരമാണ്. സാധാരണ ഭാഷയും, സംസാരിച്ചു വഴങ്ങിയ ഭാഷയും അവരോട് ചേരുന്നവരുടെ പുണ്യത്താൽ ഉയർന്ന ഫലപ്രാപ്തിയണയുന്നു. കർണ്ണന്റെ കയ്യിൽ വന്നുചേർന്ന നാഗാസ്ത്രം ബലപ്പെട്ടത് പോലെയാണ് പ്രത്യേകതയുള്ള വ്യക്തിഗത വാക്കുകൾ നിയമപ്രകാരം ആഴത്തിലുള്ളത് ഗാനം വായിക്കുമ്പോൾ ഉണർന്ന് അനുഭവിച്ചീടാം എന്ന് കവി പറയുന്നു. ഭാഷ വഴക്കമുള്ളതും അത്ഭുതകരമായിട്ടുള്ളതുമായി നമുക്ക് ആസ്വദിക്കാം. ഓരോരോ പദങ്ങളുടെ നിയമപ്രകാരം മാത്രം പദാവലി കവിഞ്ഞൊഴുകുന്നില്ല. വാക്കുകൾ ഒന്നോടൊന്നു കലർന്ന് പ്രേമത്തിന്റെ ഗന്ധം മനസ്സിലാക്കി ഒരുമിച്ച് ജീവിക്കുന്ന ദൃശ്യത്തിൽ പദസമുച്ചയം ഉറവിടമാണ്. ഇവിടെയും ഭാരതീയാരുടെ കൈ നൈപുണ്യത്തെ കാണാം.

**<u>പ്രേമവികാരം</u>:-** പ്രേമത്തിന്റെ മഹത്വത്തെ ഭാരതീയാർ പുകഴ്ത്തി പാടിയിരിക്കുന്നത് ഈ കൃതിയിൽ എല്ലായിടത്തും കാണാം. പ്രേമത്തിന് മനുഷ്യൻ അടിമയാകുന്നത് പോലെ, എല്ലാ മൃഗങ്ങളും അടിമയാകുന്നു. മനുഷ്യനിലുള്ള പ്രേമവികാരങ്ങളും, മൃഗങ്ങളിലുണ്ടാകുന്ന പ്രേമവികാ-രങ്ങളും അന്തർഗ്രന്ഥിസ്രവത്തിൽ നിന്നും ഉത്ഭവമാകുന്നു. എന്നാൽ മൃഗങ്ങളിൽ പ്രേമവികാരം അന്തർഗ്രന്ഥിസ്രാവം നിന്നാൽ ഉടനെ അടങ്ങും. എന്നാൽ മനുഷ്യർക്ക് ആ പ്രേമവികാരങ്ങൾ അറിവിലൂടെ നിലനിൽക്കുന്ന വികാരങ്ങളാണ്. പല നല്ല അന്തർസാഹിത്യങ്ങൾ രചിയ്ക്കുന്നതിന് അത് കാരണമാകുന്നു, പ്രേമമില്ലാത്ത ജീവിതം പാഴാണ്. പ്രേമവികാരങ്ങളുണർന്ന്, അഗ്നിപോലെയെരിയുന്ന വികാരങ്ങളേക്കാൾ വലുതാണ് സംഗീതം. പ്രേമത്തിന്റെ വളർച്ചയിൽ 'കപടനാടകങ്ങൾ' ഉണ്ടാകാനുള്ള സന്ദർഭങ്ങളുണ്ട്. അപ്രതീക്ഷിതമായ സന്ദർഭങ്ങളിൽ പല അപകടങ്ങളും പ്രണയത്തിന്റെ ആനന്ദങ്ങളെ ദുഃഖമയമായ പരിസ്ഥിതിയും ഉണ്ടാകാനിടയുണ്ട്. എന്നാൽ പ്രണയമില്ലാത്ത വിവാഹം, സുഗന്ധം, നിറം, സൗന്ദര്യവും ഇല്ലാത്ത പുഷ്പം പോലെയാണ്. പ്രണയം എന്നത് പവിത്രമാണ്. ആ പവിത്രത പ്രണയത്തെ ത്യാഗം ചെയ്യുന്ന സ്ത്രീകളേയും പുരുഷന്മാരേയും സാഹിത്യത്തിൽ കാണാൻ കഴിയും. ജീവിതത്തിലും അപൂർവ്വമായിട്ട് കാണാം. ഇവരിൽ ആരാണ് മുൻപിൽ എന്ന് അളക്കാനുള്ള മാനദണ്ഡങ്ങളില്ല. ഇതെല്ലാം 'കുയിൽപ്പാട്ട്' കൃതിയിലുണ്ട് എന്ന് പറഞ്ഞാൽ തെറ്റാവുകയില്ല. എന്നാൽ ഇതിനു മുകളിൽ പാട്ടിന്റെ അർത്ഥം മനസ്സിലാക്കാൻ കഴിയില്ല എന്നത് ഒരു വലിയ ചോദ്യചിഹ്നമായിട്ടവശേഷിക്കുന്നു. പ്രസിദ്ധനായ ഇംഗ്ലീഷ് കവി പി. ബി. ഷെല്ലി രചിച്ചിട്ടുള്ള "എപ്പിസിറ്റ്യാൻ" (Epipsychitian) എന്ന അത്ഭുതകവിത പ്രസിദ്ധമായൊരു പ്രണയഗീതത്തിനെക്കുറിച്ച് അതിന്റെ അർത്ഥം വ്യക്തമാകുന്ന രീതിയിൽ ഇംഗ്ലീഷ് എഴുത്തുകാർ അടിയ്ക്കടി പറയാറുണ്ട്. ഇങ്ങനെയാണെങ്കിലും ആ കവിതകളെയാരും കുറച്ചു

